

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 39 THE ONLINE OFFICIAL NEWS BULLETIN 2023 September 23


**SEASON OF CROSS** സ്ലീബാകാലം ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 24 2nd Sunday after the Holy Cross Comme. of St. Dimeth the Persian ♫2 | 25 129th Memorial of H.H.Ignatios Peter III Patriarch ♫6 | 26 ♫2 | 27 ♫6 | 28 26th Memorial of Philipose Mar Theophilos (Aluva Thrikkunnathu Seminary) ♫2 | 29 ♫6 | 30 ♫2 |




അൽവാറിസ് മാർ യൂലിയോസ് ചരമ ശതാബ്ദി സമ്മേളനം ഉദ്ഘാടനം ഗോവ ഗവർണർ പി. എസ്. ശ്രീധരൻപിള്ള ഉദ്ഘാടനം ചെയ്യുന്നു. പ. കാതോലിക്കാ ബാവാ സമീപം.

## അൽവാറിസ് മാർ യൂലിയോസ് വിവേചനങ്ങളെ തോൽപ്പിച്ച സാമൂഹ്യപരിഷ്കർത്താവ്

പനജി (ഗോവ): ജാതിമത വിവേചനങ്ങൾക്ക് അതീതമായി സാമൂഹ്യ നവോത്ഥാനം ലക്ഷ്യംവെച്ച് ത്യാഗോജ്ജ്വലമായി പ്രവർത്തിച്ച അൽവാറിസ് മാർ യൂലിയോസിന്റെ സ്മരണ പ്രചോദനമാണെന്ന് ഗോവ ഗവർണർ പി. എസ്. ശ്രീധരൻപിള്ള പ്രസ്താവിച്ചു. അൽവാറിസ് മാർ യൂലിയോസിന്റ കബറിടം സ്ഥിതി ചെയ്യുന്ന റിബന്തർ സെന്റ് മേരീസ് ദേവാലയത്തിൽ ചേർന്ന ചരമ ശതാബ്ദി പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. അവഗണിക്കപ്പെട്ടവരുടെയും ആലംബഹീനരുടെയും പക്ഷം ചേർന്ന് അൽവാറിസ് മാർ യൂലിയോസ് നടത്തിയ പ്രവർത്തനങ്ങളും ഇടപെടലുകളും സമൂഹത്തിൽ പ്രകാശം പരത്തി എന്ന് ഗോവ ഗവർണർ കൂട്ടിച്ചേർത്തു. വിപരീതമായ സാഹചര്യങ്ങളിൽ സാക്ഷ്യ ജീവിതം നയിച്ച അദ്ദേഹം ബഹുമുഖ പ്രതിഭയായിരുന്നെന്ന് പരിശുദ്ധ കാതോലിക്കാ ബാവ അനുസ്മരിച്ചു. അൽവാറിസ് മാർ യൂലിയോസ് അവാർഡ് സിസ്റ്റർ ദയാ ഭായിക്ക് പരിശുദ്ധ കാതോലിക്കാ ബാവ സമ്മാനിച്ചു.

ബ്രഹ്മവാർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ യാക്കോബ് മാർ ഏലിയാസ് അധ്യക്ഷനായിരുന്നു. ഗീവർഗീസ് മാർ കൂറിലോസ് അനുസ്മരണ പ്രഭാഷണം നടത്തി. മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. മരിയാനോ ഡിക്കോസ്റ്റാ, വികാരി ഫാ വർഗീസ് ഫീലിപ്പോസ്, കൺവീനർ റൈജു അലക്സ് എന്നിവർ പ്രസംഗിച്ചു. ജോഷ്വാ മാർ നിക്കോദിമോസ്, ഗീവർഗീസ് മാർ യൂലിയോസ്, ഗീവർഗീസ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ തെയോഫിലോസ് എന്നിവർ സന്നിഹിതരായിരുന്നു.



പ. അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ നൂറാം ഓർമ്മ പെരുന്നാളിൽ പ. കാതോലിക്കാ ബാവായും മെത്രാപ്പോലീത്തന്മാരും ശ്ലൈഹിക വാഴ്വ് നൽകുന്നു.



മലങ്കരസഭയുടെ 2023 കാതോലിക്കാദിന ധനശേഖരണത്തിൽ 100% ഇടവകകളും 100% ടാർജ്ജറ്റ് പൂർത്തീകരിച്ച ഏക ഭദ്രാസനമായി ഇടുക്കി ഭദ്രാസനം. തുക പ. കാതോലിക്കാ ബാവായ്ക്ക് കൈമാറി.



നവജ്യോതി മോംസിന്റ വാർഷിക പൊതുസമ്മേളനം പരുമലയിൽ പ്രസ്ഥാനം പ്രസിഡണ്ട് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാപിതാക്കന്മാർ

# അൽവാറിസ് മാർ യൂലിയോസ്: മഹത്വപ്രവേശനത്തിന്റെ 100-ാം വാർഷികം

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

പുണ്യശ്ലോകനായ പരിശുദ്ധ അൽവാറിസ് മാർ യൂലിയോസ് പിതാവിന്റെ മഹത്വപ്രവേശനത്തിന്റെ നൂറാം വാർഷികം മലങ്കരസഭ സമുചിതമായി ആഘോഷിക്കുന്നു. ആ പിതാവിന്റെ കബറിടം സ്ഥിതി ചെയ്യുന്ന പഞ്ചിം സെന്റ് മേരീസ് ദേവാലയത്തിൽ അതിമനോഹരമായി പെരുന്നാൾ ശുശ്രൂഷകൾ ആഘോഷിക്കുന്ന സൗന്ദര്യവും വിശുദ്ധിയുമുള്ള ഒരു സമയമാണല്ലോ ഇത്. മലങ്കര സഭയെക്കുറിച്ച് അത്യധികം അഭിമാനം കൊള്ളുന്നു, സന്തോഷംകൊള്ളുന്നു; കാരണം ഈ പിതാവിന്റെ സ്മരണ പുതുക്കുവാനായി കേരളത്തിനകത്തു നിന്നും എല്ലാ ബാഹ്യകേരള മെത്രാസനങ്ങളിൽ നിന്നും ഇന്ത്യക്ക് പുറത്തു നിന്നും ധാരാളം ദൈവമക്കൾ ഇവിടേക്ക് എല്ലാ വർഷവും വരുന്നുവെന്ന് കാണുന്നത് മലങ്കരസഭാ മക്കൾക്ക് ദൈവത്തോടും ദൈവത്തിന്റെ സഭയോടും സഭയെ നയിച്ച പിതാക്കന്മാരോടുമുള്ള ഭക്തിയും പ്രതിബദ്ധതയും എടുത്തുകാട്ടുന്ന ഒന്നാണ്. പരിശുദ്ധ പരുമല തിരുമേനിയുടെ പെരുന്നാൾ കഴിഞ്ഞാൽ ഇത്രയുമധികം തീർത്ഥാടകർ വിവിധ ദേശങ്ങളിൽ നിന്ന് ഒരുമിച്ച് വരുന്ന ഒരു പെരുന്നാൾ അൽവാറിയോസ് തിരുമേനിയുടെ പെരുന്നാൾ ആണെന്നത് നമുക്ക് അത്യധികം സന്തോഷം നൽകുന്ന ഒരു കാര്യമാണ്. ഈ പിതാവിന്റെ നൂറാം ചരമ വാർഷികം ആചരിക്കുമ്പോൾ ഒരു ദൈവവചനം നിങ്ങളുടെ ശ്രദ്ധയ്ക്കായി നൽകുന്നു:

യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞത്; ഒരുവൻ എന്നെ അനുഗമിക്കുവാൻ ഇഛിച്ചാൽ തന്നെത്താൻ ത്യജിച്ച്, തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ, ആരെങ്കിലും തന്റെ ജീവനെ രക്ഷിക്കുവാൻ ഇച്ഛിച്ചാൽ അതിനെ നഷ്ടമാക്കും. എന്റെ നിമിത്തം ആരെങ്കിലും തന്റെ ജീവനെ നഷ്ടമാക്കിയാൽ അതിനെ നേടും (വി. മത്തായി 16:24-25, വി. മർക്കോസ് 8:34f, വി. ലൂക്കോസ് 9:23-27).



ദൈവനാമത്തിൽ സ്വയം ത്യജിക്കുന്നവർക്ക് ലഭിക്കുന്ന അത്യധികമായ അനുഗ്രഹത്തെ ഇവിടെ എടുത്തുകാട്ടുന്നു. ശിഷ്യത്വത്തിലെ ത്യാ?ഗവും അതിന് ലഭിക്കുന്ന പ്രതിഫലവുമാണ് പ്രതിപാദ്യ വിഷയമായി ഈ വാക്യങ്ങളിലൂടെ ഒറ്റവാക്കിൽ പറയുവാൻ കഴിയുന്നത്. യേശുവിനെ അനുഗമിക്കുന്നവർക്ക് കഷ്ടതയും പ്രതിസന്ധിയും പ്രതികൂലതയും ധാരാളമായി ഉണ്ടാകും. എന്നാൽ ആത്യന്തികമായി അവർ വിജയികളായി മാറും എന്നതിന്റെ അടയാളം നൽകുന്ന വലിയ പെരുന്നാളാണിത്. ശിഷ്യത്വത്തില മൂന്ന് വ്യവസ്ഥകളാണ് ഇവിടെ പ്രതിപാദിക്കുന്നത്,

1. സ്വയത്യാഗം. 2. ക്രൂശ് എടുക്കുക. 3. ക്രിസ്തുവിനെ അനുഗമിക്കുക, അനുകരിക്കുക.

ആരായിരുന്നു അൽവാറിസ് പിതാവ്?

### 1. ശിഷ്യത്വത്തിന്റെ ഗുണങ്ങളെ സ്വാംശീകരിച്ച പിതാവ്

സ്വയ ത്യാ?ഗവും, ക്രൂശ് വഹിക്കലും, ക്രിസ്തുവിനെ അനുകരിക്കലും ആ പിതാവിന്റെ ജീവിതത്തിൽ കാണാം. നമ്മുടെ പിതാക്കന്മാർ പഠിപ്പിക്കുന്നത്, കുരിശ് എടുക്കുക കുരിശു വരയ്ക്കുക കുരിശ് ധരിക്കുക എന്നതാണല്ലോ. ക്രിസ്ത്യാനികൾ ക്രിസ്തുവിന്റെ അനു?ഗാമികളാണ്, അനുകാരികളുമായി മാറണം.

1836 ഏപ്രിൽ 29-ന് ഗോവയിലെ ഒരു റോമൻ കത്തോലിക്കാ കുലീന കുടുംബത്തിൽ ജോസഫ് അൽവാറീസിന്റെയും മറീന ലുറൻകോയുടെയും ഏഴ് മക്കളിൽ ഒരാളായി ജനിച്ചു. മൂന്ന് സഹോദരങ്ങളും മൂന്ന് സഹോദരികളും അടങ്ങുന്ന കുടുംബം. ഫ്രാൻചു എന്ന ഓമനപ്പേരിൽ അദ്ദേഹം അറിയപ്പെട്ടു. പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം 1853-ൽ ദൈവശാസ്ത്ര പഠനത്തിനു വേണ്ടി ഗോവയിലെ റാഷേൽ സെമിനാരിയിൽ ചേർന്നു. പഠനത്തിനുശേഷം മുംബൈയിലെത്തി. ജസ്യൂട്ട് സ്കൂളുകളിൽ അദ്ധ്യാപകനായി പ്രവർത്തിച്ചു. 1886-ൽ അൽവാറീസ് പുരോഹിതനായി. തുടർന്ന് ദൈവാലയ ശുശ്രൂഷ ആരംഭിച്ചു. ശുശ്രൂഷാ കാലയളവിലാണ് താൻ ആയിരിക്കുന്ന സഭയിൽ മറഞ്ഞിരിക്കുന്ന ചില തിന്മകളെ കുറിച്ചുള്ള ചില ബോധ്യങ്ങൾ അദ്ദേഹത്തിന് ഉണ്ടായത്. ദൈവശാസ്ത്രത്തിൽ അദ്ദേഹം കാണുന്ന ചില വികലതകൾ. പൗരോഹിത്യത്തിന്റെ അപ്രമാദിത്വം. അത് സാധാരണ മനുഷ്യന് സഹിക്കുന്നതിന് അപ്പുറമാകുന്നു എന്ന അദ്ദേഹത്തിന്റെ ബോധ്യം. ഇതൊക്കെ പുരോഹിതന്മാർ ഉൾപ്പെടെയുള്ള വിശ്വാസികൾക്ക് ചില ബുദ്ധിമുട്ടുകളും പ്രയാസങ്ങളും ഉണ്ടാക്കി. അതുകൊണ്ടുതന്നെ മറഞ്ഞിരിക്കുന്ന തിന്മകൾക്കെതിരെ ഒരു തിരുത്തൽ ശക്തിയാകണം. സഭയിലെ ഏകാധിപത്യ സ്വഭാവത്തെ മാറ്റി ജനാധിപത്യ പ്രക്രിയയ്ക്ക് രൂപംകൊടുക്കുന്ന അദ്ദേഹം ഉയർത്തിപ്പിടിക്കുവാൻ ശ്രമിച്ചു. വിശുദ്ധ വേദപുസ്തകാടിസ്ഥാനത്തിൽ സത്യവിശ്വാസം നിലനിർത്തുന്ന സമൂഹമായി തന്റെ സഭയെ മാറ്റുവാൻ അദ്ദേഹം യത്നിച്ചു. കുറച്ചു ജനങ്ങളും അദ്ദേഹത്തോടൊപ്പം ചേർന്നു. എന്നാൽ സഭാനേതൃത്വത്തിൽ നിന്നുള്ള കഠിനമായ പീഢ അദ്ദേഹം അനുഭവിക്കേണ്ടതായി വന്നു. സ്വതന്ത്രമായി പ്രവർത്തിക്കുവാനോ സഞ്ചരിക്കുവാനോ സാധ്യമാകാതെ വന്നു. അവകാശം നഷ്ടപ്പെട്ട ഒരു മനുഷ്യനായി മാറുന്നു എന്ന തോന്നൽ അദ്ദേഹത്തെ ഭരിച്ചു. തന്റെ കൂടെ ഉണ്ടായിരുന്നതായ ഭീരുക്കളായ ചില കൂട്ടാളികൾ ഇതു മനസ്സിലാക്കി, അവർ ഇദ്ദേഹത്തിന്റെ കൂടെ നിന്ന് നടത്തിയതായ തത്വങ്ങളെ ബലികഴിച്ച് പിന്മാറിയതായി അദ്ദേഹത്തിന്റെ ചരിത്രത്തിൽ നിന്ന് നാം വായിക്കുന്നു. പക്ഷേ ഫാ. അൽവാറിസ് സത്യവിശ്വാസവും ജനാധിപത്യവും സംരക്ഷിക്കുന്നതി

നായി ധീരമായ ഒരു അന്വേഷണം ഈ ബുദ്ധിമുട്ടുകൾക്കിടയിലും പീഢകൾക്കിടയിലും നടത്തുവാനായി. കഷ്ടതകളിലും പ്രതിസന്ധികളിലും ഒഴിഞ്ഞു മാറാതെ ക്രിസ്തു തന്റെ വിജയമായി മാറി. സത്യാന്വേഷണത്തിന്റെ അനന്തര ഫലമാണ് മലങ്കരസഭയുടെ അന്നത്തെ മെത്രാപ്പോലീത്താ പുണ്യശ്ലോകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനുമായി അദ്ദേഹത്തിന് ബന്ധപ്പെടുവാൻ ഇടയാകുന്നത്.

പുലിക്കോട്ടിൽ തിരുമേനി സ്നേഹത്തോടെ അദ്ദേഹത്തെ സ്വീകരിച്ച് മധ്യ തിരുവിതാംകൂറിലേക്ക് തുടർന്നുള്ള ദൈവശാസ്ത്രപഠനത്തിന് അയച്ചു. അദ്ദേഹം പരിശുദ്ധ പരുമല തിരുമേനിയോടും പുലിക്കോട്ടിൽ തിരുമേനിയോടും ചേർന്ന് പരുമലയിലും കോട്ടയം എം.ഡി. സെമിനാരിയിലും താമസിച്ച് സഭാ ശാസ്ത്രവും ദൈവശാസ്ത്രവും യഥാവിധി പഠിച്ച് സഭയുടെ ഒരു സംരക്ഷകനായി മാറി. മലങ്കര സഭയുടെ ആദ്ധ്യാത്മിക നിറവും സത്യദൈവശാസ്ത്രവും എന്തെന്ന് മനസ്സിലാക്കുവാൻ, പ്രത്യേകിച്ച് പിതാക്കന്മാരോടൊപ്പമുള്ള വാസം അദ്ദേഹത്തിന് സാധ്യമാക്കി. 1888 ഓഗസ്റ്റ് പതിനഞ്ചാം തീയതി പുലിക്കോട്ടിൽ തിരുമേനി ഫാ. അൽവാറിസിനെ ഗോവയുടെയും ശ്രീലങ്കയുടെയും ശ്ലൈഹിക മേലധികാരിയായി നിയമിച്ചു. 1889 ജൂലൈ 29-ന് കോട്ടയം പഴയ സെമിനാരിയിൽ വച്ച് ഗോവയിലും സിലോണിലുമുള്ള സ്വതന്ത്ര കത്തോലിക്കാ സഭയുടെ മെത്രാനായി അദ്ദേഹത്തെ വാഴിച്ച് അയച്ചു. പരുമല തിരുമേനിയാണ് അദ്ദേഹത്തെ റമ്പാനായി (പൂർണ്ണസന്യാസി) അഭിഷേകം ചെയ്യുന്നത്.

കത്തോലിക്കാ സഭയിലെ ഒരു വൈദികൻ മലങ്കരസഭയിലേക്ക് പുനരൈക്യപ്പെട്ട് ബാഹ്യകേരളത്തിന്റെ ഇടയനായി മാറുന്ന സമാനതകളില്ലാത്ത വഴികളാണ് നാം ഇവിടെ കാണുന്നത്. വഴികൾ മുഴുവനും മുള്ളും പറക്കാരയും. സ്വയം ത്യജിച്ച് ക്രൂശെടുത്ത് കർത്താവിനെ അനു?ഗമിക്കുവാൻ ആ?ഗ്രഹിച്ചപ്പോൾ മുള്ളും പറക്കാരയും പട്ടുമെത്തയായി മാറി. തനിക്ക് ലഭിച്ച മുള്ളുകൾ മലങ്കര സഭയുടെ ദേശീയത ഉറപ്പിക്കുന്നതിന്റെ ആഘോഷമാക്കി അദ്ദേഹം മാറ്റി. പുലിക്കോട്ടിൽ തിരുമേനിയുടെ പിൻഗാമിയായി മലങ്കര മെത്രാപ്പോലീത്തായി വന്ന, മലങ്കര സഭാഭാസുരൻ പരിശുദ്ധ വട്ടശേരിൽ തിരുമേനിക്ക് അദ്ദേഹം നൽകിയ പിന്തുണയുടെ അടിസ്ഥാനം തന്നെ മലങ്കര സഭയെന്ന മാതൃസഭയുടെ ദേശീയതയിലുള്ള അദ്ദേഹത്തിന്റെ ഉറച്ച ബോധ്യമായിരുന്നു.

1911-ൽ പരിശുദ്ധ വട്ടശേരിൽ തിരുമേനിയെ അബ്ദുള്ള പാത്രിയർക്കീസ് അകാരണമായി മുടക്കിയപ്പോൾ മുറിമറ്റത്തിൽ മാർ ഈവാനിയോസും (പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവ), അൽവാറിസ് മാർ യൂലിയോസും ചേർന്ന് ഒരു കല്പന തയ്യാറാക്കി വട്ടശേരിൽ തിരുമേനിയുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെ ഉറപ്പിക്കുകയും പാത്രിയർക്കീസിന്റെ മുടക്കിനെതിരെ ധീരമായി പോരാടുകയും ചെയ്തു. ഇത് മലങ്കരസഭാ മക്കൾക്ക് സഭയുടെ ദേശീയതയെ ഉയർത്തി കാട്ടി കുളിർമ പകർന്ന അനുഭവമായിരുന്നു.

പുനരൈക്യമെന്ന വാക്ക് ഇന്ന് പലർക്കും ഒരു ഓമനപ്പേരാണ്. മാതൃസഭയിൽ നിന്ന് വിശ്വാസത്യാ?ഗം നടത്തി വിദേശ മേൽക്കോയ്മകൾക്കു കീഴിലേക്ക് പോകുന്ന പതിവിനെയാണ് പലരും പുനരൈക്യമെന്ന് പറഞ്ഞ് ആഘോഷിക്കുന്നത്. അതിൽ നിന്ന് വ്യത്യസ്തമായ മനോഹരമായ ഒരു ഐക്യമാണ് അൽവാറിസ് പിതാവിലൂടെ നാം കാണുന്നത്. പരിശുദ്ധനായ മാർത്തോമാ ശ്ലീഹാ സ്ഥാപിച്ചതായ മലങ്കരസഭയെന്ന പരിശുദ്ധ മാതാവിന്റെ മടിത്തട്ടിലേക്ക് പ്രവേശിക്കുന്ന ഒരു നല്ല ഐക്യത്തിന്റെ ഇടയനായും ഉടയവനായും പരിശുദ്ധ അൽവാറിസ് പിതാവിനെ നാം ഇവിടെ കാണുന്നു. അൽവാറിസ് പിതാവിന്റെയും അദ്ദേഹത്തിന്റെ പിൻഗാമിയുടെയും ചരിത്രം അതാണ് ഘോഷിക്കുന്നത്. നൂറു വർഷമായിട്ടും മലങ്കരസഭ ആ ഐക്യത്തെ യഥാവിധി ആഘോഷിക്കുന്നുണ്ടോ എന്നത് സംശയകരമാണ്. ദൈവകൃപയാൽ ബ്രഹ്മവാറിലും ഗോവയിലും ഈ പിതാവിന്റെ സ്മരണ ഭംഗിയായി കൊണ്ടാടുന്നു എന്നത് സന്തോഷകരമായ കാര്യമാണ്. വൈദേശിക ശീതളിമ കണ്ടിട്ടുപോലും മലങ്കര സഭയിൽ ഉറച്ചുനിന്ന മഹാവീരനായ ഒരു പിതാവാണ് മാർ അൽവാറിസ്.

ക്രിസ്തുവിനും സഭയ്ക്കുംവേണ്ടി അദ്ദേഹം സ്വീകരിച്ച സഹനവും കഷ്ടതയും അദ്ദേഹത്തിന്റെ വിശുദ്ധിയായി മാറി. വിശുദ്ധി എന്നത് പ്രാർത്ഥന കൊണ്ട് മാത്രം നേടിയെടുക്കുന്ന ഒന്നായി നാം കരുതേണ്ട കാര്യമില്ല, പിന്നെയോ സഹനവും ത്യാഗവും യാഗവും പ്രാർത്ഥനയോട് ചേർന്ന് ഒരുമിക്കുമ്പോഴാണ് ഒരു യഥാർത്ഥ വിശുദ്ധൻ ജനിക്കുന്നത്. പരിശുദ്ധ പിതാവ് സഹനത്തിന്റെയും വിനയത്തിന്റെയും ത്യാഗത്തിന്റെയും യാഗത്തിന്റെയും പ്രാർത്ഥനയുടെയും വിശുദ്ധിയായി മാറുന്നു.

**2. കഷ്ടതകളെ നേട്ടമാക്കിയ ദാനത്തിന്റെ അപ്പോസ്തോലൻ**

കഷ്ടതകളെ തനിക്ക് ലഭിക്കുന്ന ലാഭമായി അദ്ദേഹം കണ്ടിരുന്നു. ക്രിസ്തുവിനെപ്രതി തന്റെ ജീവൻ നഷ്ടപ്പെടുത്തി ക്രിസ്തുവിൽ ജീവിതം കണ്ടെത്തിയ പിതാവിനെയാണ് മാർ അൽവാറിസിൽ നാം കാണുന്നത്. വൈദികനും, സത്യവിശ്വാസം കണ്ടെത്തിയ മേൽപ്പട്ടക്കാരനുമെന്ന നിലയിൽ അദ്ദേഹം അനുഭവിച്ച പീഢനം അനവധിയാണ്. പക്ഷെ കൊടുങ്കാറ്റുകൾക്ക് മുമ്പിൽ തകരാത്ത ഒരു ഉരുക്കുകോട്ടയായി അദ്ദേഹം മാറി. സഭയുടെ സത്യവിശ്വാസത്തെ അദ്ദേഹം സംരക്ഷിച്ചു. കഷ്ടത സഹിഷ്ണുതയെയും, സഹിഷ്ണുത സിദ്ധതയെയും, സിദ്ധത പ്രത്യാശയെയും ഉളവാക്കുന്നു (റോമർ 5:3-4) എന്ന വേദവാക്യത്തെ ആക്ഷരികമായി ഉൾക്കൊണ്ട പരിശുദ്ധ പിതാവ് കഷ്ടതയിൽ ആനന്ദിച്ചുകൊണ്ട് സഭയെ വളർത്തി.

പത്രപ്രവർത്തകൻ, എഴുത്തുകാരൻ, വിദ്യാഭ്യാസ സാമൂഹ്യ പരിഷ്കർത്താവ്, ജീവകാരുണ്യ പ്രവർത്തനങ്ങളുടെ അപ്പോസ്തോലൻ, സത്യവിശ്വാസ സംരക്ഷകൻ ഇങ്ങനെ വിവിധ നിലകളിൽ മലങ്കരസഭയുടെ ബാഹ്യകേരളത്തിന്റെ ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹം ശോഭിച്ചു. അദ്ദേഹത്തിന്റെ പ്രസിദ്ധീകരണങ്ങളെല്ലാം സത്യവിശ്വാസം സംരക്ഷിക്കുന്നതും സമൂഹത്തിന്റെ സ്പന്ദനങ്ങളെ മനസ്സിലാക്കി സഭാമക്കൾക്ക് എങ്ങനെ മുന്നോട്ടു പോകാമെന്ന്, വിശ്വാസപരമായ കാര്യത്തിലായാലും ജീവിതപ്രശ്നങ്ങളുടെ കാര്യത്തിലായാലും വളരെ വ്യക്തമായി നിർദ്ദേശങ്ങൾ നൽകുന്ന രൂപരേഖകൾ ആയിരുന്നു. ഇന്ത്യയിലെ പോർച്ചുഗീസ് ആധിപത്യവും അന്നത്തെ ഇവിടെയുള്ള സഭാനേതൃത്വവും അദ്ദേഹത്തിന് നൽകിയതായ പീഢകൾ വളരെ വലുതായിരുന്നു. അവർ അദ്ദേഹത്തെ രാജ്യദ്രോഹി എന്ന് വിളിച്ചു. എന്നാൽ ഗോവയിലെയും പരിസരപ്രദേശങ്ങളിലെയും സാധാരണ ജനങ്ങൾ അദ്ദേഹത്തെ ദാനത്തിന്റെ അപ്പോസ്തോലനെന്ന് ആഘോഷപൂർവ്വം വിളിച്ചു. 1871-ൽ പനാജിയിൽ പാവങ്ങളെ സഹായിക്കുവാൻ ഒരു ജീവകാരുണ്യ പ്രസ്ഥാനം അദ്ദേഹം ആരംഭിച്ചു. വിശുദ്ധയായ മദർ തെരേസ കൽക്കട്ടായിലെ ചേരികളിൽ ധാരാളം ദരിദ്രരെ ഉദ്ധരിച്ച് അവരെ ദൈവികരാക്കി മാറ്റിയത് നമുക്ക് അറിയാം. എന്നാൽ അതിനും 150 വർഷങ്ങൾക്ക് മുമ്പ് ഭാഗ്യസ്മരണാർഹനായ ഈ പിതാവ് ഗോവയിലും ബ്രഹ്മവാറിലും മറ്റ് പല ദേശങ്ങളിലും തന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾ തെരുവുകൾതോറും നടത്തി. കൈയിൽ ഭിക്ഷാപാത്രവുമായി റോഡിലൂടെ നടന്നതായ ചരിത്രങ്ങൾ പോലും അദ്ദേഹത്തെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുവിനെപ്രതി സ്വയം ത്യജിച്ച് ക്രൂശ് എടുക്കുന്നവർക്ക് സ്വയം മറന്ന് ഇപ്രകാരമത് ചെയ്യാൻ കഴിയും.

മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കു വേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രെ വന്നത് (വി. മർക്കോസ് 10:45) എന്ന വചനം അദ്ദേഹം അക്ഷരാർത്ഥത്തിൽ നിറവേറ്റി. അദ്ദേഹത്തിന്റെ സുവിശേഷം ദീനാനുകമ്പ പ്രവർത്തി മാത്രമല്ല, ബാഹ്യകേരളത്തിലെ പലയിടത്തും സത്യസഭയുടെ വിത്ത് പാകുവാനും അദ്ദേഹം ശ്രമിച്ചു, അത് സാധ്യമാക്കുകയും ചെയ്തു. ശ്രീലങ്കയിലും, ബ്രഹ്മവാറിലും, ഗോവയിലും, ഡിണ്ടിഗലിലും, മുംബൈയിലും അങ്ങനെ വിവിധ പ്രദേശങ്ങളിൽ സഭയില്ലാത്ത സ്ഥലങ്ങളിൽ സഭയ്ക്ക് വിത്തുപാകി സുവിശേഷത്തെ പരിപാലിച്ച പിതാവാണ്. ബ്രഹ്മവാറിൽ മാത്രമന്ന് 5000 വിശ്വാസികൾ അദ്ദേഹത്തോട് ചേർന്ന് പരിശുദ്ധ സഭയിലേക്ക് ആകർഷിക്കപ്പെട്ടു. ശ്രീലങ്കയിൽ ധാരാളം സമൂഹങ്ങൾ അദ്ദേഹത്താൽ സൃഷ്ടിക്കപ്പെട്ടു. ചെറിയ ദേവാലയങ്ങളും കൂട്ടായ്മകളും രൂപപ്പെടുത്തി അവയെ അദ്ദേഹം വളർത്തി. ഡിണ്ടിഗലിൽ അദ്ദേഹം ചെന്ന് സമ്പത്തി എന്ന സ്ഥലത്ത് ദേവാലയം ഉണ്ടാക്കി അദ്ദേഹത്തിന്റെ ശിഷ്യനായ ഫാ. നൊറോനയെ അവിടെ വികാരി ആക്കി നിയമിച്ച കൽപന ഇപ്പോഴും അവിടെയുള്ള പള്ളികളിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. നമ്മുടെ പിടിപ്പുകേടു മൂലം അദ്ദേഹം രൂപപ്പെടുത്തിയതായ ബ്രഹ്മവാർ ഒഴികെയുള്ള ബാക്കിയെല്ലാ കൂട്ടായ്മകളും എവിടെയൊക്കെയോ നഷ്ടപ്പെട്ടുപോയി. ദൈവകരുണയാൽ മദ്രാസ് ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ ശ്രീലങ്കയിലും ഡിണ്ടിഗലിലുമൊക്കെ സാവധാനത്തിൽ ദ്രമ എന്ന പേരിൽ, പരിശുദ്ധ പിതാവിന്റെ ശ്രമഫലമായി രൂപം കൊണ്ടതായ പരിശുദ്ധ സഭയെ വീണ്ടെടുക്കുവാനായി ആരംഭിച്ചു എന്നത് സന്തോഷകരമായ അനുഭവമാണ്. ശ്രീലങ്കയിൽ കോൺഗ്രിഗേഷനുകൾ വീണ്ടും രൂപപ്പെടുകയാണ്. ഡിണ്ടിഗലിൽ പുതിയ ഒരു ദേവാലയം രൂപപ്പെടുത്തി ഈ പിതാവ് തുടങ്ങി വച്ചതായ പ്രവർത്തനങ്ങൾ പുനരാരംഭിച്ചിട്ടുണ്ട്. ഇനിയും അത് നിലച്ചുപോകാതെ നിലനിർത്തേണ്ട ഉത്തരവാദിത്തം സഭയുടേതാണ്, സഭാമക്കളുടേതാണ്. ഈ വിധ

ത്തിൽ ഒറ്റപ്പെടൽ അനുഭവപ്പെടുമ്പോഴും സഭയുടെ സത്യവിശ്വാസത്തിൽ അഭിമാനംകൊണ്ട ഒരു പിതാവിന്റെ നൂറാം ഓർമ്മപ്പെരുന്നാളിലാണ് ഇന്ന് നാം സംബന്ധിക്കുന്നത്. അദ്ദേഹത്തിന്റ ഓർമ്മ നമുക്ക് ഒരു വെല്ലുവിളിയാണ്.

### 3. ബാഹ്യകേരളത്തിലെ സഭയുടെ ആദ്യരക്തസാക്ഷി

അൽവാറിസ് തിരുമേനി ഒരു രക്തസാക്ഷിയോ? രക്തസാക്ഷിയെന്ന് മലങ്കര സഭാ മക്കൾക്ക് ഉറച്ചു പറയുവാൻ സാധ്യമാകണം. അങ്ങനെയെങ്കിൽ മാത്രമേ അദ്ദേഹത്തിന്റെ പാത പിന്തുടർന്നു പോകുവാൻ നമുക്ക് കഴിയുകയുള്ളൂ. ക്രിസ്തു പറയുന്നു, ദിനംതോറും കുരിശു വഹിക്കുക (വി. ലൂക്കോസ് 9:23). ജീവിതത്തിന്റെ സുഖലോലുപതയിൽ നിന്ന് ത്യാഗത്തിന്റെ അനുഭവത്തിലേക്ക് കുടിയേറുവാൻ അൽവാറിസ് തിരുമേനി നമ്മുടെ മുമ്പാകെ അദൃശ്യനായി, സജീവനായി നിൽക്കുകയാണ്. മലങ്കരസഭയുടെ മെത്രാപ്പോലീത്തായെന്ന നിലയ്ക്ക് മാർ യൂലിയോസിന്റെ പ്രേഷിത പ്രവർത്തനങ്ങൾ അദ്ദേഹത്തിന്റെ അന്നത്തെ മാതൃസഭയ്ക്ക് അനവധി ബുദ്ധിമുട്ടുകൾ സൃഷ്ടിച്ചിട്ടുണ്ട് എന്നത് യാഥാർത്ഥ്യമാണ്. അവർ അദ്ദേഹത്തെ ശക്തമായി നേരിട്ടു, പലതരത്തിലുള്ള മുടക്കുകൾ, എതിർപ്പുകൾ, ഭീഷണികൾ അദ്ദേഹത്തിന് നേരിടേണ്ടിവന്നു. രഹസ്യവും പരസ്യവുമായ ഉപദ്രവങ്ങളുണ്ടായി. നാടുകടത്താനുള്ള ശ്രമങ്ങളുണ്ടായി. അംശവസ്ത്രങ്ങൾ നിർബന്ധമായി ഊരി റോഡിലൂടെ നടത്തി. വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ ക്രിസ്തു നേരിട്ട പീഢകൾ വിവരിക്കുന്നുണ്ട്; ചാട്ടവാറടി, മുൾക്കിരീടം, ധൂമ്രവസ്ത്രം, പരിഹാസം (യോഹ. 19:1-7). ഇതിനു തുല്യമായ പലതും അൽവാറിസ് തിരുമേനിക്കും സംഭവിച്ചു. ക്രിസ്തുവിനെപ്പോലെയും ആദിമസഭയിലെ രക്തസാക്ഷികളെപ്പോലെയും പീഢയേറ്റു. തന്റെ വിശ്വാസം ത്യജിക്കുവാൻ പല പ്രലോഭനങ്ങളുണ്ടായിട്ടും വേദനയുടെ മധ്യത്തിലും സത്യവിശ്വാസത്തിന്റെ ഉരുക്കുകോട്ടയായി അദ്ദേഹം നിലകൊണ്ടു.

മലങ്കരസഭയുടെ ഒരു മെത്രാപ്പോലീത്താ ഒരു സാധാരണ വിശ്വാസിയെപ്പോലെ 1923 സെപ്റ്റംബർ 23-ന് യജമാനന്റെ സന്നിധിയിലേക്ക് യാത്രയായി. ദരിദ്രനും യാചകനും ദാനത്തിന്റെ അപ്പോസ്തോലനുമെന്ന് വിളിച്ചവരും അദ്ദേഹത്തിന് മംഗളകരമായ യാത്രയയപ്പ് നൽകി. ഭാഗ്യസ്മരണാർഹനായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി 1979-ൽ ഈ പരിശുദ്ധ പിതാവിന്റെ തിരുശേഷിപ്പ് ഗോവയിലെ ദൈവജനത്തിന്റെ പ്രത്യേക താത്പര്യ പ്രകാരം ആഘോഷപൂർവ്വം എടുത്തു കൊണ്ടുവന്ന് കബറടക്കി. പരിശുദ്ധയായ ദൈവമാതാവ് പറയുന്നുണ്ട്, കണ്ടാലും സകല തലമുറകളും എന്നെ ഭാഗ്യവതിയെന്ന് വാഴ്ത്തും. താൻ ആർക്കുവേണ്ടി നിലകൊണ്ടുവോ ആ പരിശുദ്ധനായ വട്ടശേരിൽ തിരുമേനിയുടെ കബറിടത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്, "The time will not dim his glory." എത്ര ഒളിച്ചുവച്ചാലും ആ മഹത്വം ഉയിർത്തുവരും എന്നുള്ള കാര്യത്തിൽ യാതൊരു സംശയവുമില്ല.

ഈ ഓർമ്മപ്പെരുന്നാൾ നമുക്ക് ഒരു ഓർമ്മയാണ്, ഓർമ്മപ്പെടുത്തലാണ്. യഥാർത്ഥ ശിഷ്യനാര്? സ്വയം ത്യജിക്കുന്നവൻ, ക്രൂശ് വഹിക്കുന്നവൻ, ക്രിസ്തുവിനെ അനുഗമിക്കുന്നവൻ, അനുകരിക്കുന്നവൻ. സൗഭാഗ്യങ്ങളുടെ സാധ്യതകൾ ധാരാളമുള്ളപ്പോൾ എല്ലാം ത്യജിച്ച് അനേകരെ രക്ഷയിലേക്ക് നയിക്കുന്നവൻ. ഇത് ഇന്ന് നമ്മുടെ നിയോ?ഗമാണ്. അദ്ദേഹം ആരംഭിച്ച ബ്രഹ്മവാർ മിഷൻ ഉൾക്കൊള്ളുന്ന പ്രദേശം ഇന്ന് മലങ്കരസഭയുടെ ഒരു മെത്രാസനമായി രൂപപ്പെട്ടു. ശ്രീലങ്കയിലും ഡിണ്ടിഗലിലും തിരുച്ചിറപ്പള്ളിയിലും മുംബൈയിലും സാമന്തവാടിയിലും മറ്റ് പല സ്ഥലങ്ങളിലും അദ്ദേഹം സ്ഥാപിച്ചതായ കൂട്ടായ്മകൾ ഇന്ന് വീണ്ടും പുനർജനിക്കുന്നു. അതുകൊണ്ട് നഷ്ടമായതിനെ വീണ്ടെടുക്കുവാൻ, ദ്രഹ്മയെ വീണ്ടെടുത്തതുപോലെ സഭാമക്കളെന്ന നിലയ്ക്ക് നമുക്ക് ഇടയാകണമെന്ന് നൂറാം വർഷം ഓർമ്മ ആചരിക്കുമ്പോൾ ഈ പിതാവ് നമ്മെ ഓർമ്മപ്പെടുത്തുന്നു. ആ ഓർമ്മ നമുക്ക് നിയോഗമായിത്തീരട്ടെ, നമുക്ക് മുന്നോട്ടുപോകാം. പരിശുദ്ധ പിതാവിന്റെ മധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നു. അഭിവന്ദ്യ യാക്കോബ് മാർ ഏലിയാസ് തിരുമേനിയോടും, ഇവിടുത്തെ വികാരിയോടും, ഇവിടുത്തെ ദൈവമക്കളോടും, കടന്നു വന്നിരിക്കുന്ന എല്ലാവരോടുമുള്ള പ്രത്യേക നന്ദിയും സ്നേഹവും ആദരവും ഞാൻ അറിയിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ!

*(പരിശുദ്ധ അൽവാറിസ് മാർ യൂലിയോസ് തിരുമേനിയുടെ നൂറാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് സെപ്റ്റംബർ 21-ന് ഗോവ പഞ്ചിം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തിയ അനുസ്മരണ പ്രസംഗം)*




**ഡോ. എം. പി. ജോർജ് കോർഎപ്പിസ്കോപ്പായുടെ 'The Song Of An Indian Cuckoo The First Written And Performed Symphony Of India' എന്ന ഗ്രന്ഥം അഡ്വ. ചാണ്ടി ഉമ്മൻ എം.എൽ.എ., ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യുവിനു നൽകി പ്രകാശനം ചെയ്തു.**



**പാമ്പാടി ദയറാ മാനേജരായി ഫാ. അനൂപ് എബ്രഹാമിനെയും അഭയഭവൻ ചാരിറ്റി സൊസൈറ്റിയുടെയും അനുബന്ധ സ്ഥാപനങ്ങളുടെയും മാനേജരായി ഫാ. വിൻസൺ വർഗീസിനെയും ഡോ. യുഹാനോൻ മാർ ദീയസ്ക്കോറോസ് നിയമിച്ചു.**



**തിരുവനന്തപുരം ഭദ്രാസനത്തിന്റെ വാർഷീക പൊതുയോഗം ഇന്ന് 22-09-2023 വെള്ളിയാഴ്ച തിരുവനന്തപുരം, ഉള്ളൂർ ഹോളി ട്രിനിറ്റി അരമന ചാപ്പലിൽ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു.**



**പത്താമത് ആഗോള സുറിയാനി സമ്മേളന പ്രതിനിധികൾ കോട്ടയം ഏലിയാ കത്തീഡ്രലിൽ വെച്ച് നടന്ന സന്ധ്യ നമസ്കാരത്തിൽ പങ്കെടുത്തു. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് നേതൃത്വം നൽകി. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ വിദ്യാർഥികളും പങ്കെടുത്തു.**

സഭാപിതാക്കന്മാർ

# നിർഭയനായ മാധ്യമയോഗി അൽവാറീസ് മാർ യൂലിയോസ്

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ഗോവായിലെ പോർട്ടുഗീസ് ജയിലറകളിൽ നിരവധി പ്രാവശ്യം അടയ്ക്കപ്പെട്ടു! പിന്നീട് ഗോവായുടെ തലസ്ഥാനമായ പഞ്ചിം മുൻസിപ്പൽ ശ്മശാനത്തിൽ അടക്കപ്പെട്ടു! മൂന്നു ദശാബ്ദം മലങ്കര ഓർത്തഡോക്സ് സഭയെ നയിച്ച അൽവാറീസ് മാർ യൂലിയോസ് (1836-1913) മെത്രാപ്പോലീത്തയെയാണ് ജയിലിൽ അടച്ചതും പൊതുശ്മശാനത്ത് കബറടക്കപ്പെട്ടതും.

ഗോവായിലെ സാമൂഹ്യ നവോത്ഥാനത്തിന്റെ പോരാളി, ജീവകാരുണ്യത്തിന്റെ അപ്പോസ്തലൻ, അഗതികളുടെ സ്നേഹിതൻ, ധീരദേശാഭിമാനി, തൂലിക പടവാളാക്കിയ മാധ്യമ പ്രവർത്തകൻ.... ഇങ്ങനെ നിരവധി വിശേഷണങ്ങളാണ് ഫാ. അൽവാറീസ് എന്ന് ഗോവായിൽ അറിയപ്പെട്ട അൽവാറീസ് മാർ യൂലിയോസിനുള്ളത്.

**ജീവിതവഴി**

ഗോവായിലെ സാൽസെറ്റ് താലൂക്കിൽ വെർണ്ണാ ഗ്രാമത്തിൽ ജോസഫ് ബാപ്റ്റിസ്റ്റായുടെയും മറിൻഹാ എക്സ്പറ്റാകോ ലൂറിനികോയുടെയും മകനായി 1836 ഏപ്രിൽ 29-ന് ജനിച്ചു. പൂർണമായ പേര് അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് എന്നാണ്.

ഗോവായിലെ റേശോൾ സെമിനാരിയിൽ 1859-ൽ വൈദികപഠനം നടത്തി. 23-ാം വയസ്സിൽ ലാറ്റിൻ, പോർട്ടുഗീസ്, ഫ്രഞ്ച്, ഇംഗ്ലീഷ് എന്നീ ഭാഷകളിലും ദൈവശാസ്ത്രത്തിലും തത്വശാസ്ത്രത്തിലും പ്രാവീണ്യം നേടി. 1862 -ൽ ബോംബെയിൽ വച്ച് കത്തോലിക്കാ ബിഷപ്പ് സ്റ്റെയിൻ (Stein S. J) അൽവാറീസിന് വൈദികപട്ടം നൽകി അഞ്ചുവർഷം ബോംബെയിൽ വൈദിക ശുശ്രൂഷ നിർവഹിച്ചു.

ഇംഗ്ലീഷിലും പോർട്ടുഗീസുഭാഷയിലും ലഭ്യമായ അറിവും അനുഭവവും ഫാ. അൽവാറീസിനെ പത്രപ്രവർത്തന രംഗത്തേക്ക് നയിച്ചു. 1867-ൽ ബോംബെയിൽനിന്നും ഗോവായിൽ തിരിച്ചെത്തി 'ഗോവയിലെ ഏഥൻസ്' (Goan Athens) എന്നറിയപ്പെട്ട പഞ്ചിം കേന്ദ്രമാക്കി പ്രവർത്തനമാരംഭിച്ചു. ഗോവായിലെ വിദ്യാഭ്യാസ-സാമൂഹിക-സാംസ്കാരിക രംഗങ്ങളിൽ നിറഞ്ഞുനിന്നു. സാമൂഹ്യ പരിഷ്കർത്താവ്; ഊർജ്ജസ്വലനായ പത്രപ്രവർത്തകൻ, ജാഗ്രത പുലർത്തിയ ദേശസ്നേഹി, വിദ്യാഭ്യാസ പ്രവർത്തകൻ എന്നീ നിലകളിൽ പ്രശസ്തി നേടി.

ഗോവായിലെ സാമൂഹ്യജീവിതത്തിലും കത്തോലിക്കാ സഭയിലും വളർന്ന സാംസ്കാരിക അപചയവും ജീർണതയും ഫാ. അൽവാറീസിനെ അസ്വസ്ഥനാക്കി രാഷ്ട്രീയ-സഭാരംഗങ്ങളിലെ ഭരണനിർവഹണസമിതികളെ കഠിനമായ ഭാഷയിൽ വിമർശിച്ചു. ഇത് കത്തോലിക്കാസഭയുമായി ശത്രുത വളർത്തി. സഭയും ഭരണകൂടവും ചേർന്ന് പല കേസുകളിലും ഉൾപ്പെടുത്തി ഫാ. അൽവാറീസിനെ പീഡിപ്പിച്ചു. അസഹ്യമായ പീഡനത്തിലും തീക്ഷ്ണമായ സാമൂഹ്യബോധവും രാഷ്ട്രീയ വിമർശനവും മുറുകെ പിടിച്ചു.

**മലങ്കരയിൽ**

ഫാ. അൽവാറീസ് 1887-ൽ കത്തോലിക്കാ വിശ്വാസം വിട്ട് മലങ്കര ഓർത്തഡോക്സ് സഭയിൽ ചേർന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമനുമായുള്ള കൂടിക്കാഴ്ച സഭാപരിത്യാഗത്തിന് ഫാ. അൽവാറീസിനെ പ്രേരിപ്പിച്ചു.



1889 ജൂലൈ 29-ന് അൽവാറീസ് മാർ യൂലിയോസ്' എന്ന പേരിൽ ബ്രിട്ടീഷ് ഇന്ത്യ, ഗോവാ, സിലോൺ എന്നിവിടങ്ങളിലെ മെത്രാപ്പോലീത്തായായി വാഴിച്ചു. കോട്ടയം പഴയ സെമിനാരിയിൽ നടന്ന ശുശ്രൂഷകൾക്ക്, കടവിൽ പൗലോസ് മാർ അത്താനാസിയോസ്, പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, പൗലോസ് മാർ ഈവാനിയോസ് എന്നിവർ മുഖ്യനേതൃത്വം നൽകി. ഗോവായിൽ നിന്നും ധാരാളം പേർ ഫാ. അൽവാറീസിനോടൊപ്പം മലങ്കര ഓർത്തഡോക്സ് സഭയിൽ ചേർന്നു. ഇക്കൂട്ടത്തിൽ ഫാ. റോക്യു സെഫിറിനിയോ ഡി. നോറോനാഹയും (1847-1963) ഉൾപ്പെടും.

അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയുടെ മിഷൻ പ്രവർത്തനങ്ങൾ ഗോവ, ബ്രഹ്മവാർ, തമിഴ്നാട്, സിലോൺ എന്നിവിടങ്ങൾ കേന്ദ്രീകരിച്ച് വിപുലപ്പെടുത്തി. കേരളത്തിന് പുറത്ത് വിസ്തൃതമായ മിഷൻ പ്രവർത്തനങ്ങൾ ആരംഭിച്ചതിനാൽ മലങ്കര സഭയിലെ പ്രഥമ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തയായി അറിയപ്പെട്ടു.

ഫാ. അൽവാറീസ് മലങ്കര ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്തയായതിൽ ഗോവായിലെ കത്തോലിക്കാസഭയും പോർട്ടുഗീസ് ഭരണകൂടവും വളരെ അസഹിഷ്ണുത പുലർത്തി. ഗോവായിലെത്തിയ അൽവാറീസ് മാർ യൂലിയോസിന്റെ പ്രവർത്തനങ്ങൾ തടസ്സപ്പെടുത്തി. സാമുദായിക രാഷ്ട്രീയ വിമർശനങ്ങൾ പ്രസിദ്ധപ്പെടുത്തി എന്ന പേരിൽ നിരവധി കള്ളക്കേസുകളിൽ കുടുക്കി പല പ്രാവശ്യം ജയിലിലടച്ചു.

1895 ആഗസ്റ്റ് 19-ന് വൈകിട്ട് ഏഴുമണിക്ക് പോർട്ടുഗീസ് പട്ടാളക്കാർ അൽവാറീസ് മാർ യൂലിയോസിനെ അറസ്റ്റു ചെയ്തു. മെത്രാപ്പോലീത്തായുടെ സ്ഥാനവസ്ത്രങ്ങൾ ഊരിച്ച് വിവസ്ത്രനാക്കി, ഗോവായിലെ പഞ്ചിം തെരുവിലൂടെ നടത്തി. കൈകളിലും അരയിലും ഭാരിച്ച ചങ്ങലകളാൽ ബന്ധിച്ചിരുന്നു.

യാതൊരു പ്രാഥമിക സൗകര്യങ്ങളും നൽകാതെ ജയിലറകളിൽ പീഡിപ്പിച്ചു. ജയിലിലെ അസഹ്യമായ പീഡനമേറ്റ് 'മാർ അൽവാറീസ്' ഇഞ്ചിഞ്ചായി വേദനിച്ചു.

പോർട്ടുഗീസ് നയങ്ങൾക്കും വിശ്വാസങ്ങൾക്കും എതിരെയുള്ള പ്രചരണം, അവിഹിത സ്ഥാനവസ്ത്രധാരണം എന്നിവ ആരോപിച്ച് പോർട്ടുഗീസ് പീനൽകോഡ് 130, 135 ഉം വകുപ്പുകൾ പ്രകാരം 'മാർ അൽവാറിസി'നെതിരെ കേസ് രജിസ്ട്രർ ചെയ്തു. ആന്തരികമായും ബാഹ്യമായും ഗോവായുടെ സുരക്ഷിതത്വത്തിന് അൽവാറീസ് മാർ യൂലിയോസ് ഭീഷണി ഉയർത്തുന്നു എന്നാരോപിച്ച് 170, 171-ാം വകുപ്പുകൾ പ്രകാരം പുതിയ കേസുണ്ടാക്കി പീഡിപ്പിച്ചു.

1895 നവംബർ 14-ന് പീഡനങ്ങൾ അസഹ്യമായപ്പോൾ അൽവാറീസ് മാർ യൂലിയോസ് ഗോവാ വിട്ടു. മംഗലപുരം മുതൽ ബോംബെ വരെയുള്ള തീരപ്രദേശങ്ങൾ കേന്ദ്രീകരിച്ച് ഫാ. നൂറോനഹോയുമൊത്ത് പ്രവർത്തിച്ചു. 1895-ൽ 5000-ൽപ്പരം ആളുകളെ ഓർത്തഡോക്സ് സഭയിൽ ചേർത്ത് ബ്രഹ്മവാർ മിഷന് പുത്തൻ ചൈതന്യം പകർന്നു.

അന്ത്യോഖ്യൻ പാത്രിയർക്കീസ് വട്ടശ്ശേരിൽ മാർ ദിവന്നാസിയോസിനെ മുടക്കിയപ്പോൾ അതിനെതിരെ ധീരമായി ശബ്ദിച്ചത് അൽവാറീസ് മാർ യൂലിയോസാണ്. പാത്രിയർക്കീസിന്റെ നടപടി സ്വേഛാധിപത്യം നിറഞ്ഞ അശാസ്ത്രീയ നടപടിയാണെന്ന് മാർ യൂലിയോസ് പ്രഖ്യാപിച്ചു.

അൽവാറീസ് മാർ യൂലിയോസിന്റെ ജീവിത സായാഹ്നത്തിൽ (1912-13) വീണ്ടും ഗോവയിലെത്തി. അന്ത്യകാലം യാതനയുടെയും വേദനയുടെയും ഘട്ടമായിരുന്നു. മരണത്തെ മുഖാമുഖം കണ്ട് ജീവിതത്തോട് പോരാടിയപ്പോഴും ഓർത്തഡോക്സ് വിശ്വാസത്തിൽ ഉറച്ചുനിൽക്കും എന്ന് പ്രഖ്യാപിച്ചത് കത്തോലിക്കാസഭാ നേതൃത്വത്തെ വീണ്ടും പ്രകോപിപ്പിച്ചു. അന്ത്യശ്വാസം വരെ 'ഓർത്തഡോക്സ് വിശ്വാസം' പാലിക്കുന്നതിൽ ഉറച്ചുനിന്നു.

1913 സെപ്തംബർ 23-ന് കാലം ചെയ്തു. കത്തോലിക്കാ സഭയും ഗോവാ ഭരണാധികാരികളും അൽവാറീസ് മാർ യൂലിയോസിന്റ ഭൗതിക ശരീരം പഞ്ചിം മുൻസിപ്പൽ പൊതുശ്മശാനത്തിൽ സംസ്കരിക്കാൻ ഏർപ്പാടു ചെയ്തു. ആഘോഷമായ സംസ്കാര ചടങ്ങില്ലായിരുന്നു. മലങ്കര സഭയിലെ വൈദികരോ മെത്രാപ്പോലീത്തന്മാരോ സംസ്കാരത്തിൽ പങ്കെടുത്തില്ല. അശരണർക്കും





സാധാരണക്കാർക്കുമായി ജീവിച്ച അൽവാറീസ് മാർ യൂലിയോസിനെ ഒരു സാധാരണക്കാരനെപ്പോലെ ജനങ്ങൾ അടക്കം ചെയ്തു. ആ കല്ലറയുടെ തലയ്ക്കൽ ഒരു മാർബിൾ കല്ലും കൽക്കുരിശും സ്ഥാപിച്ചു. കല്ലിൽ കൊത്തിവെച്ചു: 'പാതിരി അൽവാറീസ്'. ഓർമ്മപ്പെരുന്നാളും സ്മാരകങ്ങളുമില്ലാതെ അരനൂറ്റാണ്ടിലധികം പൊതുശ്മശാനത്തിൽ പരുത്തിക്കാടുകൾക്കിടയിൽ ആ മഹാപുരോഹിതൻ വിസ്മൃതനായി.

1967-ൽ മാത്യൂസ് മാർ അത്താനാസിയോസ് (പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ) ഗോവ സന്ദർശിച്ചപ്പോൾ പഞ്ചിം പൊതുശ്മശാനത്തിൽ അൽവാറീസ് മാർ യൂലിയോസിന്റെ ശവക്കല്ലറ കണ്ടെത്തി പ്രാർത്ഥന നടത്തി. ഭൗതിക അവശിഷ്ടങ്ങൾ ഗോവാ സെന്റ് മേരീസ് പള്ളിയിലേക്ക് സ്ഥാപിക്കുന്നതിനുള്ള ക്രമീകരണങ്ങളും ചെയ്തു. 1979 ഒക്ടോബർ 5-ന് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് അൽവാറീസ് മാർ യൂലിയോസിന്റെ ഭൗതികാവശിഷ്ടങ്ങൾ ഗോവാ പള്ളിയിലേക്ക് മാറ്റി സ്ഥാപിച്ചു.

**സാമൂഹ്യ പ്രവർത്തകൻ**

ബോംബെയിൽനിന്നും 1876-ൽ ഫാ. അൽവാറീസ് ഗോവായിൽ എത്തിയതോടെ സാമൂഹ്യപ്രവർത്തനങ്ങൾ ഔദ്യോഗികമായി ആരംഭിച്ചു. ഫാ. അൽവാറീസിന്റെ യുവത്വം നിറഞ്ഞ രണ്ടുദശാബ്ദങ്ങൾ (1867-1887) ഗോവായിലെ വിവിധ രംഗങ്ങളിൽ പ്രവർത്തിച്ചു. 1870 സെപ്തംബർ 13-ന് പഞ്ചിമിൽ തിരുഹൃദയനാമത്തിൽ ജീവകാരുണ്യസംഘടന ആരംഭിച്ച് പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. സാമൂഹ്യ വിദ്യാഭ്യാസ പ്രവർത്തനങ്ങളിലെ പുത്തൻ സമീപനം ഗോവായിൽ ശ്രദ്ധിക്കപ്പെട്ടു. 1877 ജൂലൈ 23-ന് പഞ്ചിമിൽ അദ്ധ്യാപകരായി വൈദികരെ മാത്രം ഉൾക്കൊള്ളിച്ച് സെക്കണ്ടറി സ്കൂളും ആരംഭിച്ചു.

1878-ൽ ഗോവായിൽ കോളറ പടർന്ന് പിടിച്ചപ്പോൾ പാവങ്ങളുടെ ഇടയിൽ സാമൂഹ്യപ്രവർത്തന ദൗത്യംനിർവ്വഹിച്ചു. 'കോളറയ്ക്കായുള്ള ചികിത്സാ മാർഗങ്ങൾ' എന്ന പുസ്തകം ഇംഗ്ലീഷിലും പോർട്ടുഗീസ് ഭാഷയിലും പ്രസിദ്ധീകരിച്ചു. മാരക രോഗങ്ങളെക്കുറിച്ച് ബോധവൽക്കരിക്കുന്നതിന് പഠനക്ലാസ്സുകളും പ്രഭാഷണങ്ങളും നടത്തി. മസൂരി, ടൈഫോയിഡ്, പ്ലേഗ് തുടങ്ങിയവ ഗോവയിൽ വ്യാപിച്ചപ്പോൾ പൂർണമായ സാമൂഹ്യ പ്രവർത്തനത്തിന് നേതൃത്വം നൽകി. രോഗികളെ ഭവനങ്ങളിൽ പോയി ശുശ്രൂഷിച്ചു. ഭവന രഹിതരെ സ്വന്തം ഭവനത്തിലും വാടക വീടുകളിലും താമസിപ്പിച്ച് ശുശ്രൂഷിച്ചു. യാചകരെയും പുനരധിവസിപ്പിച്ചു.

ബ്രഹ്മവാർമിഷൻ പ്രവർത്തനങ്ങളുടെ പ്രചോദനവും പ്രേരണയും സാമൂഹ്യ പ്രവർത്തനങ്ങളിൽ ലഭിച്ചിട്ടുള്ളതാണ്. അൽവാറീസ് മാർ യൂലിയോസിന്റെ സാമൂഹ്യപ്രവർത്തനശൈലി ജീവിതം മുഴുവൻ സാധുക്കൾക്കായി നൽകിയ മാതൃകയായിരുന്നു. അതിനാൽ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ അപ്പോസ്തലൻ (Apostle of Charity) എന്നറിയപ്പെടുന്നു.

**മാധ്യമ പ്രവർത്തകൻ**

പത്രപ്രവർത്തനരംഗത്ത് ധീരമായ നേതൃത്വമാണ് അൽവാറീസ് മാർ യൂലി

യോസ് ചെയ്തത്. നിലവിലുള്ള പത്രരചനാശൈലിയുടെ ബദൽ മാതൃകയാണത്. ധീരദേശാഭിമാനി, സാമൂഹ്യ നവോത്ഥാന നായകൻ, രാഷ്ട്രീയ നിരീക്ഷകൻ, സാഹസികനായ വിപ്ലവകാരി, നിർഭയനായ മാധ്യമ പ്രവർത്തകൻ എന്നീ വിശേഷണങ്ങൾ ലഭിച്ചത് തൂലിക പടവാളാക്കി പത്രപ്രവർത്തനം നിർവഹിച്ചതിനാലാണ്. ഇംഗ്ലീഷ്, പോർട്ടുഗീസ് ഭാഷകളിലെ പ്രാവീണ്യം പത്രരംഗത്ത് കരുത്തേകി. സാമൂഹ്യ-മതവിമർശനങ്ങൾ ഉൾക്കൊള്ളുന്ന നിരവധി പത്രറിപ്പോർട്ടുകളും പ്രബന്ധങ്ങളും പുസ്തകങ്ങളും പ്രസിദ്ധീകരിച്ചു. സാമൂഹ്യ വിദ്യാഭ്യാസ പ്രവർത്തനങ്ങളും മാധ്യമ പ്രവർത്തനവും ഒരുമിച്ചു നടത്തുവാനുള്ള ബഹുമുഖ വ്യക്തിപ്രഭാവം ഫാ. അൽവാറീസിനുണ്ടായിരുന്നു. 'ഇന്ത്യയിലെ ആദ്യകാല പത്രങ്ങൾ' എന്നത് വാരികകളും ദ്വൈവാരികകളും മാസികകളും ആയിരുന്നു. ഇന്നത്തെപ്പോലെയുള്ള ദിനപത്രങ്ങൾ വിരളമായിരുന്നു. ഫാ. അൽവാറീസ് നടത്തിയ പത്രങ്ങളും വാരികകളും മാസികകളുമായിരുന്നു.

ദി ക്രോസ് (1877), ദി ട്രൂത്ത് (1882), ഗോവാസ് പ്രോഗ്രസ് (1883), ദി ടൈംസ് ഓഫ് ഗോവ (1885), ദി ഇന്ത്യൻ ഔട്ട് ക്രൈ (1894) എന്നീ പത്ര മാസികകൾ ഫാ. അൽവാറീസ് എഡിറ്റു ചെയ്തു പ്രസിദ്ധീകരിച്ചു. സാമുദായിക രാഷ്ട്രീയ വിമർശനങ്ങൾ വന്നതിനാൽ പലതും പോർട്ടുഗീസ് മേധാവികൾ കണ്ടുകെട്ടി. അധികം താമസിയാതെ പുതിയ പേരിൽ പത്രങ്ങൾ പുനർജീവിപ്പിച്ചിരുന്നു.

ബോംബെയിലും ഗോവയിലും സ്വതന്ത്ര പത്രപ്രവർത്തകനായി അനവധി ലേഖനങ്ങൾ വിവിധ ഇംഗ്ലീഷ്, പോർട്ടുഗീസ് ഭാഷാപത്രങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്നു. 'ദി ക്രോസ്' എന്ന രാഷ്ട്രീയ-മത വാരികയുടെ എഡിറ്റർ ആയതോടെ രാഷ്ട്രീയ -മത നിരീക്ഷണങ്ങൾക്ക് മൂർച്ച വർദ്ധിച്ചു. 1882 ൽ ആർച്ച് ബിഷപ്പ് വലന്റി (1882-1902) ഫാ. അൽവാറീസിന്റെ എഴുത്തുകളിൽ അസംതൃപ്തി പ്രകടിപ്പിക്കുകയും 'ദി ക്രോസ്' വാരിക നിരോധിക്കുകയും ചെയ്തു. എന്നാൽ ആ വർഷം തന്നെ 'ദി ട്രൂത്ത്' എന്ന പേരിൽ പുതിയ വാരിക ആരംഭിച്ചു. 1894-ൽ ആരംഭിച്ച 'ദി ഇന്ത്യൻ ഔട്ട് ക്രൈ' എന്ന വാരിക അദ്ദേഹം മെത്രാപ്പോലീത്ത ആയിട്ട് പ്രസിദ്ധപ്പെടുത്തിയതാണ്. ഓ ബ്രോഡോ ഇന്ത്യാനോ എന്ന പത്രത്തിൽ അനീതിക്കും അഴിമതിക്കും എതിരെ നിരന്തരം ലേഖനങ്ങൾ എഴുതി.

ഫാ. അൽവാറീസിന് പത്രപ്രവർത്തനം ഔദ്യോഗികതയുടെ തൂവൽ അല്ലായിരുന്നു. അത് അക്ഷരങ്ങളിൽകൂടിയുള്ള പോരാട്ടമായിരുന്നു. അക്ഷരങ്ങൾ പോർ വിളിക്കുന്ന നീതിയുടെ പത്രധർമ്മമാണ് ഫാ. അൽവാറീസ് നിർവ്വഹിച്ചത്. മിഷനറി പത്രപ്രവർത്തനങ്ങളെല്ലാം സഭാപരവും വേദപുസ്തക പഠനങ്ങളുമായിരുന്നു. എന്നാൽ ഫാ. അൽവാറീസ് മതേതരമായ കാഴ്ചപ്പാടാണ് പത്രനയത്തിൽ സ്വീകരിച്ചത്. ഫാ. അൽവാറീസ് ആരംഭിച്ച എല്ലാ പത്രങ്ങൾക്കും സെക്കുലർ പേരുകളാണ് നൽകിയതും. രാഷ്ട്രീയ സാമൂഹ്യ ചലനങ്ങൾ പ്രവാചകബോധത്തോടെ നിരീക്ഷിക്കുന്ന ദർശനമാണ് ഫാ. അൽവാറീസിനെ പത്രരംഗത്ത് നയിച്ചത്.

ഫാ. അൽവാറീസ് എല്ലാ പത്രങ്ങളിലും ആവർത്തിച്ച് ജനങ്ങളെ ബോധവൽക്കരിച്ച കാര്യങ്ങൾ വളരെ ശ്രദ്ധേയമാണ്. 'ഗോവാ ഭരണക്രമത്തിലും കൃഷിസമ്പ്രദായങ്ങളിലും തനതു മാതൃകകൾ വേണമെന്നും വിദേശ സംസ്കാരവും ഇറക്കുമതി ചെയ്യുന്ന ഭക്ഷണപാനീയങ്ങളും ഉപേക്ഷിക്കണമെന്നും പഠിപ്പിച്ചു. സഭയിലെ കപട ആദ്ധ്യാത്മിക പ്രവണതകളെ ചോദ്യം ചെയ്തു. രാഷ്ട്രീയ ഭരണ സംവിധാനത്തിലെ അശാസ്ത്രീയതയോടും ജനവിരുദ്ധ നയങ്ങളോടും പ്രതികരിച്ചു. വിദേശമേധാവിത്വം പുലർത്തിയ പോർട്ടുഗീസു ഭരണത്തെ കഠിനമായി വിമർശിച്ചു. ഗോവയിലെ വികൃതമായ ഫാഷൻ, അലങ്കാരങ്ങൾ, സംഗീതരീതികൾ, ബാന്റുകൾ, പുതുവർഷ ആഘോഷങ്ങൾ തീ കത്തിക്കൽ, മദ്യാസക്തി എന്നിവയെ നഖശിഖാന്തം എതിർത്തു. ഗോവാ ജനതയ്ക്ക് ഭരണത്തിൽ സ്വാതന്ത്ര്യം ഉണ്ടാകണമെന്നും ഫാ. അൽവാറീസ് പത്രങ്ങളിൽ എഴുതി.



**A drawing of Alvares Mar Julius (29 April 1836 – 23 September 1923) that was published in 'Diario da Noite' Daily on 24th September 1923. Courtesy: Central Library, Panjim Goa.**

**ഉപസംഹാരം**

സാമൂഹ്യനവോത്ഥാനത്തിനും സാംസ്കാരിക അഭ്യുന്നതിക്കുമായി വാക്കുകൾ ഭയം കൂടാതെ എഴുതുവാൻ കഴിഞ്ഞതിനാൽ അധികാരികളെ ഭയക്കാത്ത പത്രപ്രവർത്തകനാണ് അൽവാറീസ് മാർ യൂലിയോസ് എന്ന് പത്രമാധ്യമ ചരിത്രത്തിൽ രേഖപ്പെടുത്താം. അംശവടിയും കുരിശും വഹിച്ച കൈകളിൽ അക്ഷരങ്ങളും ആശയങ്ങളും ധീരമായി വിനമയം ചെയ്തു. സാമൂഹ്യ-രാഷ്ട്രീയ ചലനങ്ങൾ സസൂക്ഷ്മം അപഗ്രഥിച്ച് ശക്തമായ ഭാഷയിൽ പത്രധർമ്മം നിർവഹിച്ച ധീരദേശാഭിമാനിയുടെ ചരമ ശതാബ്ദിയാണ് 2023 സെപ്തംബർ 23. മലങ്കരസഭയുടെ മിഷൻ പ്രവർത്തനങ്ങൾ സാമൂഹിക നവോത്ഥാനത്തിനും അശരണരുടെ സംരക്ഷണത്തിനും അനീതിക്കുമെതിരെയുള്ള പോരാട്ടത്തിനുമാണെന്ന് ജീവിതത്തിലൂടെ പഠിപ്പിച്ച മഹാനായ കർമ്മയോഗിയാണ് അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ.



## 23rd September - Commemorating Blessed Alvares Mar Julius Metropolitan of blessed memory

**Rincy**

St. Dionysus Vattasseril exhorts us to emulate the faith exhibited by Alvares Thirumeni in this following speech titled 'Conscience and Peace' (Manasakshiyum Samaadhaanavum):

"You are well aware about our Alvares Methrachen (Metropolitan). It has been only a few months since he left for heavenly abode. He died when he was almost 90 years or so. He stood firm and steadfast in his faith. Towards the end of his life, he lived in the city of Goa. There was no one from the Orthodox faith in that town, in fact majority of the people belonged to the Roman church. He did have few esteemed and honoured individuals from the Hindu faith and business community as his friends whom he told the following before his death:

"When I am on my deathbed, many priests of the Roman fold may come and advise me to renounce my faith. Due to ill-health and fatigue I may move my head. Seeing my head movements, they will proclaim that I have nodded in agreement to what they instructed me. To ensure such things do not happen; I declare the following with you as a witness: I will never renounce my faith, even on my deathbed. If anyone claims that I have renounced my faith, then you are a witness to the fact that it is not true."

You must understand how firm his faith was. For the sake of ensuring peace with others, nobody one should renounce his faith, or act against his conscience.""

By the prayers of our holy father among the saints - Blessed Alvares Mar Julius Metropolitan of blessed memory, May the Lord have mercy upon us and help us.

ലേഖനം

# നസ്രാണി പെമ്പിളമാരുടെ സാംസ്കാരിക തനിമയും വേഷവിധാനവും

ഫാ. യാക്കോബ് മാത്യു

പുരാതനമായ എല്ലാ മത സമുദായങ്ങളിലും തനത് ആചാരപാരമ്പര്യങ്ങളും നടപടിക്രമങ്ങളും ചേർന്ന സംസ്കാരിക തനിമ ദൃശ്യമാണ്. സാംസ്കാരിക പൈതൃകം എന്ന് പൊതുവെ വിശേഷിപ്പിക്കപ്പെടുന്ന ഈ തനിമകൾ അതാത് ജാതീയത ഉൾപ്പെടുന്ന പ്രതലങ്ങളുമായി ബന്ധപ്പെട്ടതും വ്യത്യസ്തവുമായിരിക്കും.

പഴയ മലബാർ ഭൂപ്രദേശത്തെ (കേരളത്തിലെ) മലങ്കര നസ്രാണി 'സുറിയാനി ക്രിസ്ത്യാനി' സമുദായത്തിനുമുണ്ട് ഇപ്രകാരം സവിശേഷമാർന്ന ഒരു സാംസ്കാരികത.ഈ നാട്ടിൽ വേരോടിയ പല പ്രാചീന സാംസ്കാരികതകളുമായി ബന്ധപ്പെട്ടതും ആശയസംപുഷ്ടവുമായ പൈതൃകത്തെയാണ് ഈ സമൂഹം ഉൾക്കൊള്ളുന്നത്.മലബാർ പ്രദേശത്തെ അനേകം ജാതീയ സമൂഹങ്ങളിൽ ഒന്നായി വളർന്നുവന്ന മലങ്കര നസ്രാണി സമൂഹം ഇവിടുള്ള തനതു രീതിശാസ്ത്രങ്ങളെ സ്വാംശീകരിച്ചപ്പോൾ രൂപപ്പെട്ടതാണ് ഈ സാംസ്കാരികത എന്ന് അനുമാനിക്കാം.യഹൂദ-പേർഷ്യൻ-മലബാർ,ഹൈന്ദവ-ക്രൈസ്തവ ബന്ധങ്ങളും ഈ സംസ്കാരരൂപപ്പെടലിലും വളർച്ചയിലും സ്വാധീനം ചെലുത്തിയിട്ടുണ്ട്. തൻമൂലം മറുനാടുകളിലെ ക്രൈസ്തവ രീതികളിൽ നിന്ന് വ്യത്യസ്തമായ രൂപഭാവങ്ങളാണ് സ്വഭാവത്തിലും, വേഷത്തിനും, നടപടികളിലും മലബാർ സഭയിൽ കാണാൻ കഴിയുന്നത്.അതിൽ തന്നെ പ്രാദേശികമായ ചില വ്യത്യസ്ഥതകളും ദൃശ്യമാണ്.

**തെക്കരും വടക്കരും**

മലങ്കര നസ്രാണി സമൂഹത്തിനിടയിൽ തെക്കരെന്നും വടക്കരെന്നുമുള്ള ഒരു കാഴ്ചപ്പാട് ദൃശ്യമായിരുന്നു. ക്നാനായക്കാരായ തെക്കുംഭാഗക്കാരെയും നാട്ടുക്രിസ്ത്യാനികളായ (മലങ്കര നസ്രാണികൾ) വടക്കുംഭാഗക്കാരെയുമല്ല ഇവിടെ വിവക്ഷിക്കുന്നത്. മലങ്കര നസ്രാണികളിൽ തന്നെ കോട്ടയത്തിന് വടക്കുള്ള നസ്രാണികൾ വടക്കരെന്നും കോട്ടയത്തിന് തെക്കുമുള്ള നസ്രാണികൾ തെക്കരെന്നും വിളിക്കപ്പെട്ടുവന്നിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ മധ്യം വരെ ശക്തമായിതന്നെ ഈ ഭാഗീയത നിലനിന്നുവന്നു.

ഓരോ ഭാഗക്കാർക്കും പൊതുവായവ കൂടാതെ അവരുടെതായ ആചാര മര്യാദകളും വേഷവിധാനങ്ങളും ആടയാഭരണങ്ങളും മറ്റും ഉണ്ടായിരുന്നു. നസ്രാണി പെമ്പിളമാരുടെ ആടയാഭരണ ഉപയോഗത്തിൽ പോലും ഇത് കാണാൻ കഴിയും. രണ്ട് ഭാഗങ്ങളും തമ്മിൽ അസ്വാരസ്യങ്ങൾ ഉണ്ടാകാതിരിക്കാനും ഇരുഭാഗത്തെയും അവരുടേതായ രീതിയിൽ നയിക്കാനും അതത്കാലത്ത് മലങ്കര നസ്രാണി മൂപ്പന്മാരും (Head of the Malankara Church) പ്രത്യകം ശ്രദ്ധിച്ചിരുന്നു. വൈദിക പഠനത്തിനായി 1814-ൽ കോട്ടയത്ത് സെമിനാരി സ്ഥാപിച്ചതും മലങ്കര സഭയുടെ ആസ്ഥാനം (Headquarters) ക്രമീകരിച്ചതും എല്ലാം മധ്യഭാഗമായ കോട്ടയത്തായത് തന്നെ പ്രശ്നങ്ങൾ ഒഴിവാക്കുന്നതിന്റെയും ഇരുവശങ്ങളെയും പരസ്പര ഐക്യത്തിൽ കൊണ്ടുപോകുന്നതിന്റെയും ഭാഗമായി കരുതാം.





മലങ്കര നസ്രാണി (സുറിയാനി ക്രിസ്ത്യാനി) മാപ്പിളമാരുടെയും (Men) പ്രത്യേകാൽ നസ്രാണി പെമ്പിളമാരുടെയും (Women) പൗരാണിക വേഷവിധാനങ്ങളെയും ആടയാഭരണങ്ങളെയും വിവാഹത്തെയും കുറിച്ചാണ് പ്രതിപാദിക്കുന്നത്.

**നസ്രാണി മാപ്പിള**

പതിനെട്ടാം നൂറ്റാണ്ടിൽ നസ്രാണി മാപ്പിളമാരുടെ വേഷം മുണ്ടും തലേക്കെട്ടുമായിരുന്നു. എന്നാൽ ഈ തലേക്കെട്ട് കെട്ടാതെ അത് തോളിൽ ഇടുകയായിരുന്നു പൊതുരീതി. നസ്രാണി പുരുഷപ്രജകളുടെ മാമോദീസാവേളയിൽ ക്രിസ്ത്യൻ വിശ്വാസപ്രകാരമുള്ള രണ്ടാം ജനനത്തിന്റെ (ക്രിസ്തു പറഞ്ഞ പ്രകാരം, വെള്ളത്താലും അത്മാവിനാലുമുള്ള ജനനം/Baptism) അടയാളമായി പട്ടക്കാർ പൂണൂൽ വാഴ്ത്തി ധരിപ്പിക്കുന്ന രീതി അന്ന് ഉണ്ടായിരുന്നു. മാമോദീസായ്ക്ക് ശേഷം ഊരിവയ്ക്കുന്ന ഈ പൂണൂൽ നസ്രാണി മാപ്പിളമാരെ അവരുടെ വിവാഹവേളയിൽ വീണ്ടും ധരിപ്പിച്ചിരുന്നു.

തോൾമുണ്ട്, മേൽമുണ്ട്, ലേസ് (തൂവാല) എന്നിവ പിന്നീട് മാപ്പിളയുടെ വസ്ത്രമായി മാറി. രണ്ടു തുമ്പും ഞൊറിയിട്ട് മുണ്ട് ഉടുക്കുവാനുള്ള അവകാശം പ്രത്യക പദവിയായി നസ്രാണികൾക്ക് ലഭിച്ചിരുന്നു. ചുവന്ന ചുട്ടിയോടു കൂടിയ മേൽമുണ്ടായിരുന്നു (soman) ഇതെന്ന സൂചനയുണ്ട്. പൂണൂലിന് പകരം മുണ്ടുത്തരീയം പോലെ തോൾമുണ്ട് വിവാഹത്തിന് ധരിക്കുന്നരീതി പിന്നീട് വന്നു. കുരിശ്മാലയും, മോതിരവും, വളയും (വളയം) ആയിരുന്നു നസാണി മാപ്പിളയുടെ ആഭരണങ്ങൾ.

**നസ്രാണി പെമ്പിളയുടെ വസ്ത്രധാരണം (ചട്ട, മുണ്ട്, കവണി)**

നസ്രാണി പെമ്പിളമാരുടെ (ചേട്ടത്തിമാർ) വസ്ത്രങ്ങൾക്ക് മലബാറി യൂഹൂദ സ്ത്രീകളുടെ വസ്ത്രധാരണരീതിയുമായി ബന്ധമുണ്ടെന്ന അഭിപ്രായമുണ്ട്. അവർ ധരിച്ചുവന്ന ശുഭ്രവസ്ത്രം (വെള്ള) നസ്രാണികൾക്ക് നാട്ടുരാജാക്കന്മാരിൽ നിന്ന് ശാസനപ്രകാരം കിട്ടിയ പ്രത്യക അവകാശമായും കരുതുന്നുണ്ട്.

### ചട്ട

നസ്രാണി 'സുറിയാനി ക്രിസ്ത്യാനി' സ്ത്രീകൾ ധരിക്കുന്ന പ്രത്യകതരം വസ്ത്രമാണ് ചട്ട. അരയോളം നീളം വരുന്നതും ഫുള്ളോ ഹാഫോ കൈയുള്ളതുമായ വീതികൂടിയ വെള്ളബ്ലൗസാണ് ചട്ട. വെള്ളതുണികൊണ്ട് മാത്രമാണ് ചട്ട തയിക്കാറുള്ളത്.

### മുണ്ട്

ചട്ടയ്ക്കൊപ്പം വീതികൂടിയ വെള്ള മുണ്ടും ഉപയോഗിക്കുന്നു. പുടക എന്നറിയപ്പെടുന്ന ഈ മുണ്ട് പുറകിൽ വിശറിപോലെ ഞൊറിയിട്ട് ഉടുക്കുന്നു. സൗകര്യാർത്ഥം നസ്രാണി സ്ത്രീകൾ വീതികൂടിയ കൈലിമുണ്ട് ഞൊറിയിട്ട് വീടുകളിൽ ഉപയോഗിക്കാറുണ്ട്.

### കവണി & ബ്രോച്ച്

പള്ളിയിലോ പൊതുചടങ്ങുകളിലോ പോകുമ്പോൾ നേരിയത് അഥവ കവണി എന്ന വെള്ള വസ്ത്രം ചട്ടയ്ക്കും മുണ്ടിനും പുറത്തായി ഹാഫ്സാരി പോലെ ഉപയോഗിക്കുന്നു. കസവ് പോലുള്ളവകൊണ്ട് എംബ്രോയ്ഡറി വർക്കുകൾ ചെയ്താണ് കവണി മനോഹരമാക്കുന്നത്. ബ്രോച്ച് എന്ന മനോഹരമായ പിൻ ഉപയോഗിച്ച് ചട്ടയുടെ ഇടതുവശത്തിലെ കൈയ്യിലേയ്ക്ക് കവണി ഞൊറിഞ്ഞ് പിൻചെയ്യുന്നു. പള്ളി ആരാധനയിലും മറ്റും കവണിയുടെ അറ്റമാണ് തലമറയ്ക്കാൻ ഇടുന്നത്.

പഴയകാലത്ത് നസ്രാണി പെമ്പിളമാരുടെ വിവാഹവസ്ത്രം വരെ ഇതായിരുന്നു (ചട്ട, മുണ്ട്, കവണി). പിന്നീട് പലതരം വിവാഹവസ്ത്രങ്ങൾ പ്രചാരത്തിൽ വരികയും ചട്ടയും മുണ്ടും ഒഴിവാക്കപ്പെടുകയും ചെയ്തു. പുതിയ തലമുറ പരമ്പരാഗത ആചാരങ്ങൾ തിരികെ സ്വീകരിക്കുന്നതിന്റെ ഭാഗമായി ഇപ്പോൾ വിവാഹച്ചടങ്ങുകളിൽ ചട്ടയും മുണ്ടും മറ്റും ഉപയോഗിച്ച് കാണുന്നുണ്ട്. ഇടവക പള്ളിയിലെ പൊതുവായ ചില സന്ദർഭങ്ങളിലും കൂടുതൽ സ്ത്രീകൾ ഈ വസ്ത്രം ഉപയോഗിക്കാൻ തുടങ്ങിയിരിക്കുന്നു. പുരാതന ക്രിസ്ത്യൻ കലയായ മാർഗ്ഗംകളി പോലുള്ള കലാരൂപങ്ങളുടെ അവതരണത്തിലും ഈ വസ്ത്രം ധരിക്കുന്നു.

നസ്രാണി പെമ്പിളമാരുടെ പഴയവേഷം സംബന്ധിച്ച് പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ വാക്കുകൾ:

"മലങ്കര നസ്രാണി സ്ത്രീകളുടെ വേഷം പുരാതനകാലം മുതലേ വളരെ കേൾവി കേട്ടതാണ്. അവരുടെ ആ വെള്ളവസ്ത്രം ശുചിത്വത്തിന്റെയും നിർമ്മലതയുടേയും പാതിവ്രത്യത്തിന്റെയും ലക്ഷണമായി വിദേശികൾ പോലും പലപ്പോഴും പ്രശംസിച്ചിട്ടുള്ളതാണ്.അതു പാടെ തൃജിച്ചിട്ട്, യുവതികളും കുട്ടികളും ഇപ്പോൾ ചിത്രശലഭത്തെ തോൽപ്പിക്കുന്ന വർണ്ണവും നിറപ്പകിട്ടുമാണ് വസ്ത്രധാരണത്തിൽ (ദേവാലയത്തിൽ വരുമ്പോൾ പോലും) സ്വീകരിച്ചിരിക്കുന്നത്. പഴയ വെള്ളവസ്ത്രം എത്ര മനോഹരമായിരുന്നു.നമ്മുടെ സ്ത്രീകൾ പള്ളി ആരാധനയിലെങ്കിലും വെള്ളവസ്ത്രം ധരിച്ചു സംബന്ധിക്കണമെന്നു നാം താൽപര്യപ്പെടുന്നു."

## പെമ്പിളമാരുടെ ആടയാഭരണങ്ങൾ

ആധുനിക തലമുറയ്ക്ക് പരിചിതമല്ലാത്ത ആഭരണശീലമാണ് നസ്രാണി പെമ്പിളമാർക്ക് ഉണ്ടായിരുന്നത്.അവയിൽ കൂടുതലും ചെവിയിൽ അണിയുന്ന






കർണ്ണാഭരണങ്ങൾ (ear ornaments) ആയിരുന്നു. ഓരോരുത്തരും അവരവരുടെ സാമ്പത്തികസ്ഥിതിപോലെ വെള്ളിയിലും സ്വർണ്ണത്തിലും മറ്റും ഇവ നിർമ്മിച്ച് ധരിച്ചിരുന്നു. സാമ്പത്തിക പ്രയാസമുള്ളവർ ഇവ ധരിക്കുക നന്നെ ചുരുക്കമായിരുന്നു. തോട, കാതില, കുണുക്ക് (മേക്കാമോതിരം), വാളിക, മൊരശും ചങ്ങലയും എന്നിവയാണ് അറിയപ്പെടുന്ന കർണ്ണാഭരണങ്ങൾ.കൈയ്യിൽ കാപ്പും കാലിൽ തളയും കഴുത്തിൽ പഴയകാലമാലകളും വിരലിൽ മോതിരവും കൈമുട്ടിന് മീതെ ഏലസും(കടുദാശി) ധരിച്ചിരുന്നു.ഇവകൂടാതെ വിവാഹിതരായവർ കഴുത്തിൽ മിന്നും എപ്പോഴും ഇട്ടിരുന്നു.തെക്കർക്കും വടക്കർക്കും പൊതുവായവ കൂടാതെ അവരുടെതായ പ്രത്യക ആഭരണങ്ങളും ഉണ്ടായിരുന്നു.

### തോട

കീഴ്കാതിലണിയുന്ന ഭാരമേറിയ ആഭരണമാണ് തോട.ഭാരം കൂട്ടാൻ അകത്തുനിറയെ അരക്ക് നിറച്ചിരിക്കും. തോട അണിഞ്ഞാൽ കുത്തിയ കാത് വലിഞ്ഞുവലിഞ്ഞ് ഊഞ്ഞാൽ ആകൃതിലാവും. ഇത് സംബന്ധിച്ചുള്ള ഒരു പഴയ പാട്ടിന്റെ എതാനും ഈരടികൾ ഇങ്ങനെയാണ്.

//ആലപ്പുഴക്കാരൻ... ധിംത... ധിംതോം...,
ആലപ്പുഴക്കാരൻ കേശവനാങ്ങളേ,
എനിക്കൊരുകൊച്ചു തോടവേണം,
തോടവേണം ചേട്ടാ തോടവേണം,
തോളത്തടിക്കുന്ന തോടവേണം.../
അമ്മായിയമ്മയും ഞാനും പിണങ്ങുമ്പോൾ,
കൂടെപ്പിണങ്ങണ തോട വേണം,
കേറ്റമിറക്കവും കേറിയിറങ്ങുമ്പോൾ,
കൂടെയിറങ്ങുന്ന തോട വേണം.../
കിണ്ടിയും കിണ്ണവും തേച്ചുമിനുക്കുമ്പോൾ,
ഒപ്പംമിനുങ്ങുന്ന തോടവേണം,
മുറ്റമടിക്കുമ്പോൾ ചുറ്റുമടിക്കുമ്പോൾ,
കൂടെയടിക്കുന്ന തോട വേണം.../
പാത്രംകഴുകുമ്പോൾ പായകഴുകുമ്പോൾ,
കൂടെക്കഴുകുന്ന തോട വേണം,
തോടവേണം ചേട്ടാ തോടവേണം,
തോളത്തടിക്കുന്ന തോടവേണം.../

ഒരു നസ്രാണി കർണ്ണാഭരണത്തിന്റെ താളാത്മകമായ വാമൊഴി ആവിഷ്കാരമാണ് തോട വേണം എന്ന ഈ പാട്ട്. കാത് കുത്തുമ്പോൾ മുതൽ ഓലനാരുകൾ ചെറു ചുരുളാക്കി കാതിലെ തുളയിലിട്ടുതുടങ്ങുന്നു.തുള വലുതാകുന്തോറും ഓലച്ചുരുള് വർദ്ധിപ്പിച്ച് തുള കൂടുതൽ വലുതാക്കുന്നു. തോട നിർമ്മിച്ച് ധരിക്കാൻ നിവർത്തിയുള്ളവർ അത് ഇടുമ്പോൾ അതില്ലാത്തവരുടെ കാതിലെ തുള അങ്ങനെ തന്നെ തുടരുന്നു. (തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# പരീശന്മാരുടെയും സദൂക്യരുടെയും ഉപദേശമാകുന്ന പുളിച്ച മാവ്



### സ്ലീബാ പെരുന്നാളിന് ശേഷം രണ്ടാം ഞായർ. വി. മത്തായി 16: 5–12

**ഫിലിപ്പോസ് റമ്പാൻ**

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**

യേശുതമ്പുരാൻ തന്റെ പരസ്യശുശ്രൂഷവേളയിൽ ജനസമൂഹത്തിന് പല ഉപദേശങ്ങളും നൽകുകയും അവരെ പഠിപ്പിക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ ഇവിടെ യേശുതമ്പുരാൻ ജനസമൂഹത്തെ ഉദ്ബോധിപ്പിക്കുന്നതിൽ നിന്ന് വിരമിച്ചു, ശിഷ്യന്മാർക്ക് മാത്രമായി പ്രബോധനം നൽകുന്നു. പരീശന്മാരുടെയും സദൂക്യരുടെയും പുളിച്ചമാവിനെ സൂക്ഷിച്ചുകൊൾവിൻ (വി. മത്തായി 16:5). എന്തുകൊണ്ടാണ് ഇവിടെ പരീശന്മാരെയും, സദൂക്യരെയും പ്രത്യേകമായി എടുത്തുപറയുന്നത്. വി. മർക്കോസിന്റെ സുവിശേഷത്തിൽ പരീശന്മാരുടെയും, ''സദൂക്യർക്ക്'' പകരമായി ''ഹെരോദാവിന്റെ പുളിച്ചമാവ് സൂക്ഷിച്ചുകൊൾവിൻ'' (വി. മർക്കോസ് 8:15) എന്നാണ് പറഞ്ഞിരിക്കുന്നത്. യഹൂദമതത്തിൽ വിവിധ വിഭാഗങ്ങൾ ഉണ്ടായിരുന്നു. അതിലെ ഏറ്റവും വലിയ രണ്ട് പ്രബല വിഭാഗങ്ങൾ ആയിരുന്നു. പരീശന്മാരും, സദൂക്യരും. ഇത് കൂടാതെ ഹെരോദ്യർ, എസ്സീമ്പർ, എരിവുകാർ തുടങ്ങിയ മറ്റുചില വിഭാഗങ്ങൾ കൂടി ഉണ്ടായിരുന്നു. പല കാര്യത്തിലും അവർ അന്യോന്യം വ്യത്യസ്തനായിരുന്നു. പരീശർ ലിഖിതനിയമങ്ങൾക്ക് പുറമെ പാരമ്പര്യത്തെയും ചേർത്തുപിടിക്കുമ്പോൾ, സദൂക്യർ പാരമ്പര്യത്തെ നിരാകരിക്കുന്നു. ദൂതന്മാരും പുനരുത്ഥാനവും ഉണ്ടെന്ന് പരീശന്മാർ വിശ്വസിക്കുന്നു. എന്നാൽ സാദൂക്യർ അവ നിഷേധിക്കുന്നു. ഈ രണ്ടു പ്രബല വിഭാഗങ്ങൾ തമ്മിൽ നല്ല മത്സരവും ശത്രുതയും എപ്പോഴും ഉണ്ടായിരുന്നു.

ഇവിടെ ഇവർ അവിശ്വാസികളുടെ കൂട്ടത്തെ പ്രതിനിധാനം ചെയ്യുന്നു. യേശുവിനെ കുടുക്കാനും ഒതുക്കാനും എതിർക്കുവാനും ഇവർ എപ്പോഴും ഒരുമിച്ചുകൂടിയിരുന്നു. പൊതുശത്രുവിനെ നേരിടുവാൻ അവർ എപ്പോഴും ഒന്നിക്കുമായിരുന്നു. യേശുതമ്പുരാൻ ചെയ്ത അത്ഭുതപ്രവൃത്തികളിൽ ഒന്നുംതന്നെ വിശ്വസിക്കാതെ കൂടുതൽ അടയാളങ്ങൾ, മശിഹാ വന്നു എന്നതിന്റെ ആവശ്യപ്പെടുകയാണ് അവർ ചെയ്തുകൊണ്ടിരുന്നത്. ദൈവരാജ്യം വന്നു എന്നതിന്റെ അടയാളം അവിടുത്തെ അത്ഭുതപ്രവൃത്തികൾ തന്നെയാണ്. പക്ഷേ അവയെ മനസ്സിലാക്കുവാനും വിവേചിച്ചറിയുവാനും യഹൂദന്മാർക്ക് കഴിയാതെ പോയി. മ്ശിഹായുടെ ആഗമനത്തിന്റെ അടയാളങ്ങൾ കാണാൻ കണ്ണില്ലാതെ പോയി. “ഇപ്പോഴും തിരിച്ചറിയുന്നില്ലയോ? നിങ്ങളുടെ ഹൃദയം കടുത്തിരിക്കുന്നുവോ? കണ്ണുണ്ടായിട്ടും കാണുന്നില്ലയോ? ചെവി ഉണ്ടായിട്ടും കേൾക്കുന്നില്ലയോ? ഓർക്കുന്നതുമില്ലയോ?” (വി. മർക്കോസ് 8:17–18).

**പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ചമാവിനെ സൂക്ഷിച്ചുകൊൾവിൻ**

പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ചമാവിനെ സൂക്ഷിച്ചുകൊൾവിൻ എന്ന യേശുതമ്പുരാന്റെ നിർദ്ദേശം ശിഷ്യന്മാർ തെറ്റായി ചിന്തിച്ചു. അവർ കരുതി അപ്പം കരുതാത്തതിനെപ്പറ്റി യേശു കുറ്റപ്പെടുത്തിയതായിരിക്കാം എന്ന്. യേശു അവരുടെ അല്പവിശ്വാസത്തെയും വസ്തുതകൾ ഗ്രഹിക്കുവാനുള്ള മന്ദതയെയും കുറ്റപ്പെടുത്തിയശേഷം “പുളിച്ചമാവ്” എന്താണെന്ന് വ്യക്തമാക്കിക്കൊടുത്തു. അപ്പം കൊണ്ടു പോരായ്കയാൽ തമ്മിൽ തമ്മിൽ പറയുന്നത് എന്ത്? ഇപ്പോഴും നിങ്ങൾ തിരിച്ചറിയുന്നില്ലയോ? അയ്യായിരം പേർക്ക് അഞ്ച് അപ്പം കൊടുത്തിട്ട് എത്ര കൊട്ട എടുത്തു എന്നും, നാലായിരം പേർക്ക് ഏഴു അപ്പം കൊടുത്തിട്ട് എത്ര വട്ടി എടുത്തു എന്നും ഓർക്കുന്നില്ലയോ? പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ചമാവ് സൂക്ഷിക്കണം എന്നു പറഞ്ഞത് “അപ്പത്തെക്കുറിച്ചല്ല എന്നു തിരിച്ചറിയാത്തത് എന്ത്? അങ്ങനെ അപ്പത്തിന്റെ പുളിച്ചമാവ് അല്ല പരീശന്മാരുടെയും സാദൂക്യരുടെയും “ഉപദേശമത്രേ” സൂക്ഷിച്ചുകൊൾവാൻ അവൻ പറഞ്ഞത് എന്ന് അപ്പോൾ അവർക്ക് മനസ്സിലായി.

വി. മർക്കോസിന്റെ സുവിശേഷത്തിൽ പരീശന്മാരുടെയും ഹെരോദാവിന്റെ പുളിച്ചമാവും സൂക്ഷിച്ചുകൊൾവിൻ (വി. മർക്കോസ് 8:15) എന്ന് പറയുന്നുണ്ട്. ഹെരോദ്യർക്ക് പകരമായി സാദൂക്യരെ മത്തായി ഉൾപ്പെടുത്തിയിരിക്കുന്നു. പുളിച്ചമാവിന്റെ അർത്ഥം കർത്താവുതന്നെ നൽകുന്നത് പരീശരുടെയും സാദൂക്യരുടെയും തെറ്റായ ഉപദേശത്തെക്കുറിച്ചാണ്. പരീശന്മാർ സാധാരണഗതിയിൽ ചെയ്യുന്നത് നിയമങ്ങളെ ഉയർത്തിപ്പിടിച്ച് അവ വള്ളിപുള്ളി വ്യത്യാസം ഇല്ലാതെ പാലിക്കുവാൻ എല്ലാവരെയും പ്രബോധിപ്പിക്കും. എന്നാൽ അവരുടെ ജീവിതത്തിൽ വാക്കിനും പ്രവർത്തിക്കും യാതൊരു ബന്ധമില്ലാത്ത രീതിയിലാണ് അവർ പ്രവർത്തിക്കുകയും ജീവിക്കുകയും ചെയ്യുന്നത്. ആന്തരീകമായ അർത്ഥം വെടിഞ്ഞ് വെറും ബാഹ്യമായ ഒരനുഷ്ഠാനത്തിന് പ്രാധാന്യം നൽകുന്നവരായിരുന്നു പരീശന്മാർ. എന്നാൽ സാദൂക്യർ സ്വാർത്ഥതാൽപര്യത്തോടെ ഭൗതീക കാര്യങ്ങൾക്ക് ഊന്നൽ നൽകുകൊണ്ട് എഴുതപ്പെട്ട ന്യായപ്രമാണങ്ങൾക്ക് മാത്രം പ്രാധാന്യം കൽപ്പിക്കുന്നവരുമായിരുന്നു സാദൂക്യർ. ഇതിനെയാണ് യേശുതമ്പുരാൻ വിമർശിച്ചത്.

പുളിച്ചമാവിനെക്കുറിച്ച് വേദപുസ്തകത്തിൽ നന്മയുടെയും തിന്മയുടെയും പ്രതീകമായി ഉപയോഗിക്കുന്നുണ്ട്. സ്വർഗ്ഗരാജ്യത്തെ പുളിച്ചമാവിനോടു യേശുക്രിസ്തു താരതമ്യപ്പെടുത്തുന്നുണ്ട് (വി.മത്തായി 13:33). എന്നാൽ പരീശന്മാരിലും സാദൂക്യരിലും കാണുന്നത് രണ്ടുതരത്തിലുള്ള പുളിപ്പാണ്. ഒന്ന്, നിയമനിബന്ധമായ ഒരു ജീവിതം. അതിന്റെ അനുഷ്ടാനത്തിലുള്ള അഹന്ത. രണ്ട്, വിട്ടുവീഴ്ചയിലൂടെയുള്ള ജീവിതം. ജീവിതത്തിൽ നേട്ടം മാത്രം ലക്ഷ്യമാക്കിയുള്ള ഒരു കപട ആത്മീയത. ഈ പുളിപ്പിനെ സൂക്ഷിച്ചുകൊള്ളണമെന്നാണ് കർത്താവ് ആഹ്വാനം ചെയ്യുന്നത്. ഒപ്പം യഹൂദന്മാരുടെ ഇടയിൽ നിലനിന്ന ദുരാചാരങ്ങളെയും നിയമങ്ങളെയും ഒക്കെ യേശുതമ്പുരാൻ എതിർക്കുകയും ഈ ദുരാചാരങ്ങളും തെറ്റായ പഠിപ്പിക്കലുകൾക്ക് എതിരായി ജാഗ്രതയുള്ളവരായിരിക്കണം എന്ന് യേശുതമ്പുരാൻ ശിഷ്യന്മാരെ ഓർപ്പിക്കുന്നു.

**മനുഷ്യരിൽ ആശ്രയിക്കാതെ ദൈവത്തിൽ ആശ്രയിക്കുക**

തങ്ങൾ ദൈവത്തിന്റെ സ്ഥാനപതികളെന്നും സ്വയം ഭാവിച്ച ഈ കൂട്ടരുടെ ഹൃദയങ്ങൾ പരിശുദ്ധാത്മാവിന് അടുക്കുവാൻ പോലും അസാധ്യമായ നിലയിൽ അത്ര ദുഷിച്ചതും കപടഭൂയിഷ്ടവും ആണല്ലോ എന്നുള്ളതിൽ യേശു അത്ഭുതപ്പെട്ടു. ഈ ഭയങ്കര ദുഷിച്ച അവസ്ഥയിൽ ചെന്ന് പതിക്കാതെ തങ്ങളെത്തന്നെ സൂക്ഷിച്ചുകൊള്ളണമെന്ന് തന്റെ ശിഷ്യന്മാരെ യേശു ഗുണദോഷിക്കുന്നു. പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ചമാവ് സൂക്ഷിച്ചുകൊൾവിൻ. അവരിൽനിന്നും അകന്നു നിൽക്കുവിൻ. കാരണം അൽപം പുളിപ്പ് മുഴുവൻ മാവിനെയും പുളിപ്പിക്കുന്നതുപോലെ ഇവരിൽ ഒരാൾ മതി സമൂഹത്തെ മുഴുവനും ദുഷിച്ചതാക്കിതീർക്കും.

എന്നാൽ ഇത്രയും നാൾ ക്രിസ്തുവിനോടൊപ്പം ആയിരുന്ന ശിഷ്യന്മാർ ഭക്ഷണമില്ലാത്ത അവസരത്തിൽ ഭക്ഷണം നൽകി, തലവരി പണം മത്സ്യത്തിന്റെ വായിൽനിന്ന് നൽകി കടൽക്ഷോഭത്തിൽ അകപ്പെട്ടപ്പോൾ അവൻ തങ്ങളുടെ ആശ്രയമാണെന്ന് മനസ്സിലാക്കിയിട്ടും അവർക്ക് അവനിൽ വേണ്ട രീതിയിലുള്ള ദൈവാശ്രയബോധം ഇല്ലായിരുന്നു. ഈ അവിശ്വാസവും, ആശ്രയക്കുറവും നമ്മിൽ പലപ്പോഴും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നത്. നമ്മുടെ ജീവിതത്തിൽ പല വിഷമഘട്ടങ്ങളിലും ക്രിസ്തുവിലുള്ള ആയ്രയം നമ്മെ രക്ഷിച്ചതായി നമുക്ക് അനുഭവപ്പെട്ടുകാണാം. എങ്കിലും പുതിയ പ്രശ്നങ്ങൾ അഭിമുഖീകരിക്കേണ്ടതായി വരുമ്പോൾ കഴിഞ്ഞുപോയ അനുഭവങ്ങളെ വിസ്മരിച്ചിട്ട് ഹൃദയസമാധാനം കൂടാതെ പെരുമാറുക സാധാരണമാണ്. ആയതിനാൽ നമുക്ക് നമ്മുടെ ആശ്രയം ക്രിസ്തുവാണെന്ന് മനസ്സിലാക്കി അവനിൽ പൂർണ്ണമായി ആശ്രയം വെക്കാം. 



# "The Dough with the Yeast of Life"

## Second Sunday after the Feast of Holy Cross
## Matthew 16:5-12

**Fr. Geevarghese Thomas**

Lord Jesus Christ's entire economy was aiming the restoration of the lost Paradise. It is envisioned and initiated through Jesus Christ's Incarnation and will be fulfilled through His Second Coming, in the form of New Israel or the Eternal Kingdom of God. The essential oneness of the Godhead is reflected in the creation as well. The whole of humankind has the vocation to become one Body of Christ i.e. the Holy Church. Also, the Church grows and edifies in assimilating the doctrine of Christ as its leaven. Without Christ (or Christ experience through His Economy observed as sacraments) there isn't a Church (living body of faithful). But, to assimilate this Divine Leaven in fulfilment of the Kingdom of God, the prerequisite condition is, to undergo a milling experience, to be one as fine flour particles, to be humble for malaxation. These practices imbibe in us the privilege of partaking in Christ's suffering through bearing one's own cross. And this season of Cross, emphasizing the eschatology, unfolds through this Biblical passage to assimilate Christ the Bread of Life and at the same time refrain from the yeast of Pharisees and Sadducees.

**Reflections**

**1. The teachings of the Antichrist distances us from the True Gospel, the True Church and the Truth Absolute.**

One of the biggest paradoxes with the seemingly religious lives of the Pharisees and Sadducees of Jesus' time was, they had been officiating Synagogue worship and Temple worship respectively. Though they duly adored the *Torah* (the Word of God and the Law of God through Moses), its teaching, interpretations and sacrificial practices, they failed to see the Word or that Law fulfilled in the incarnation of the Son of God. Lord Jesus Christ's Sermon on the Mount affirms it. *"Do not think that I have come to abolish the Law or the Prophets; I have not come to abolish them but to fulfill them"* (Matthew 5:17). The hardened hearts of these group of people could not assimilate words of the Word Incarnate. Their failure was not just in disguising or ignoring Jesus Christ's identity, but teaching and promoting hatred for Him. Their teachings resemble 'the snatcher' who takes away the 'Word'. Just like the first humans were taught by God to not eat from the tree about the knowledge of good and evil, but the snatcher (the serpent) taught them against the teaching of God. After the first deception in the pre history, even the post modern scholastic world is not void of emerging Antichrists, deceiving the essence or the doctrine of Christ from the Church. What are the enclosures in realising the Kingdom of God? Jesus says, *"If you love me, keep my commands. And I will ask the Father, and he will give you another advocate to help you and be with you forever— the Spirit of truth. Anyone who loves me will obey my teaching. My Father will love them, and we will come to them and make our home with them"* (John 14: 15-17, 23). The 'making of home' or the abode with God the Father, God the Son and God the Holy Spirit, is what makes us grow in the fulfilment of the Kingdom of God.

The teachings of Christ, which all sums up in the imperative of eucharistic *anemnesis* worthily ('Do this in my remembrance until I come' cf. Luke 22:19; 1 Corinthians 11: 24-29), make realise the deification of humble souls. The unworthy participation weakens the walls of the Church and weakens ultimately the Body wholly. Jesus Christ's Body and Blood, which is the Yeast and Promise of Life eternal, when received worthily, malaxate us to be the dough like Kingdom of God. In a *Sedra* of the Divine Liturgy in the Syriac tradition, the priest prays thus- *"O merciful Lord, by receiving your Holy Body and precious Blood, may all the thorns of sin be charred from our bodies. May Your Holy Body and Absolving Blood be the Yeast of Life and the Promise for us"* (seventh *sedra*, Holy *Qurbana Thaksa*). This Yeast of Life gifts and reflects in the Church, the privilege of growing in oneness and growing in Christ. St. Paul teaches us, *"Therefore, my beloved, flee from the worship of idols. I speak as to sensible people; judge for yourselves what I say. The cup of blessing that we bless, is it not a sharing in the blood of Christ? The bread that we break, is it not a sharing in the body of Christ? Because there is one bread, we who are many are one body, for we all partake of the one bread"* (1 Corinthians 10:14-17). Also, the dough like Church kneaded with the Divine Leaven or the Yeast of Life, becomes fully a complete Leaven in itself, with no single separate identity. The whole flour particles get divinised into the potential and effect of eternal Life in the Kingdom of God. This idea is exactly relatable to the *Advaita* philosophy and the idea of *Aham Brahmasmi*, which is one of the *mahavakyas* and appears in the *Brihadaranyaka upanishad* of *shukla yajurveda*. It is also the central essence of the *Advaita* philosophy propounded by Adi Shankaracharya. *A-dvaita* means non-dualism. It says the creator and his creation are not two (dual) things, but are one. The teaching of Christ to be on our guard against the yeast of Pharisees and Sadducees, facilitates and strengthens the faith enclosures and help us make world transform into the fulfilment of the Kingdom of God, through our divinisation.

**Conclusion**

Though, individuality has been praised a lot in modern age, we must be conscious of our potentiality in becoming one Body of Christ. The indifferences occurring through deceitful teachings and vain glories, must be discerned through our willful and humble submission in Cross experience, to make grow Christ's teachings in us. And let the Yeast of Life transform us into the Divine Abode and fulfilling the Kingdom of God through the Church. May God bless us.





ഗോവ ഗവർണ്ണർ പി. എസ്. ശ്രീധരൻപിള്ള രാജ്ഭവനിൽ നൽകിയ സ്വീകരണത്തിൽ പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും മലങ്കരസഭാ സ്ഥാനികളും പങ്കെടുത്തു. പി. എസ്. ശ്രീധരൻപിള്ളയുടെ പ്രസംഗ സമാഹാരം തദവസരത്തിൽ പ്രകാശനം ചെയ്തു.




ഭദ്രാസന ചുമതലകളിൽ നിന്നു സ്ഥാനമൊഴിഞ്ഞ പത്തനംതിട്ട കാതോലിക്കേറ്റ് സ്കൂളിന്റെ മുൻ അദ്ധ്യാപകൻ കൂടിയായ കുര്യാക്കോസ് മാർ ക്ലീമിസിന് പത്തനംതിട്ട കാതോലിക്കേറ്റ് സ്കൂളിന്റെ ശ്രേഷ്ഠാദരവേകി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉപഹാരം നൽകി. പ്രിൻസിപ്പൽ ജേക്കബ് ജോർജ് പൊന്നാട അണിയിച്ചു.



കിഴക്കമ്പലം ബേത്‌ലഹേം സെന്റ് മേരീസ് കോൺവെന്റിലെ വാർഷിക ചാപ്റ്റർ സെപ്റ്റംബർ 20-നു നടന്നു.



റിട്ടയർ ചെയ്ത വൈദികരുടെ എക്സിക്യൂട്ടീവ് കമ്മിറ്റി യോഗം ഇന്ന് പരുമലയിൽ നടന്നു. യോഗത്തിൽ പങ്കെടുത്തവർ ഡോ. മാത്യൂസ് മാർ തീമോത്തിയോസിനോടൊപ്പം.



നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ്സ് പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ട കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസിനെ പ. കാതോലിക്കാ ബാവാ ആർത്താറ്റ് സെൻറ് ഗ്രീഗോറിയോസ് അരമന ചാപ്പലിൽ വച്ച് നടന്ന കാതോലിക്കാദിന ശേഖരണയോഗത്തിൽ വച്ച് പൊന്നാടയണിയിച്ച് ആദരിച്ചു.



## കുന്നംകുളം ഓർത്തഡോക്സ് മർച്ചന്റ്സ് അസോസിയേഷൻ രൂപീകരിച്ചു

കുന്നംകുളം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കുന്നംകുളം ഭദ്രാസനത്തിൽ ഉൾപ്പെടുന്നതും കേരളത്തിനകത്തും പുറത്തുമായി വിവിധ ദേശങ്ങളിലായി വ്യാപാര മേഖലയിലുള്ള മുഴുവൻ പേരെയും ഉൾപ്പെടുത്തുന്നതിനു വേണ്ടിയുള്ള സംഘടനാ രൂപീകരണത്തിന്റെ ഭാഗമായി ഒരു ആലോചനാ യോഗം കുന്നംകുളം ഭദ്രാസന അരമനയിൽ ചേർന്നു. കുന്നംകുളം ഭദ്രാസന ഇടയൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ പി. യു. ഷാജൻ, ജിന്നി കുരുവിള, സി.കെ അപ്പുമോൻ, സി. ജെ. രാജു എന്നിവരെ ഒരു വിശാല യോഗം വിളിച്ചു ചേർക്കുന്നതിനും രജിസ്ട്രേഷൻ ഉൾപ്പെടെയുള്ള കാര്യങ്ങൾക്കായി ചുമതലപ്പെടുത്തുകയും ചെയ്തു. സമിതിയിലേക്കുള്ള മറ്റ് അംഗങ്ങളെ ഉൾപ്പെടുത്തുന്നതിന് യോഗം തിരുമേനിയോട് അഭ്യർത്ഥിച്ചു. അഡ്വ. ഗിൽബർട്ട് ചീരൻ, ഡിൽജോ ഡേവീസ് തുടങ്ങിയവർ യോഗത്തിൽ പങ്കെടുത്തു.



**Metropolitan Hilarion of Budapest and Hungary received Metropolitan Abraham Stephanos of the Diocese of UK, Europe and Africa**



ആർത്താറ്റ് അരമനയിലെ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മാരകമ്യൂസിയം 'സ്മൃതിയോരം 'പരിശുദ്ധ ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ സന്ദർശിച്ചു. യൂഹാനോൻ മാർ പോളികർപ്പോസ് മെത്രാപ്പോലീത്താ, ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ, സഭയുടെ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മന്, കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ എന്നിവർ സന്നിഹിതരായിരുന്നു.




സുൽത്താൻബത്തേരി ഭദ്രാസനത്തിലെ കാതോലിക്കാ ദിന നിധിശേഖരണം ഇന്ന് നിർമ്മലഗിരി അരമനയിൽ നടന്നു. ഭദ്രാസന ഇടയൻ ഡോ. ഗീവർഗ്ഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ കാതോലിക്കാ ദിന തുക പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാക്ക് കൈമാറി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ, സഭാ സെക്രട്ടറി ബിജു ഉമ്മൻ തുടങ്ങിയവർ പങ്കെടുത്തു



നോർത്താമ്ടൺ സെന്റ് ഡയനീഷ്യസ് കോൺഗ്രിഗേഷനെ ഇടവകയായി യുകെ-യൂറോപ്പ്-ആഫ്രിക്ക ഭദ്രാസന ഇടയൻ എബ്രഹാം മാർ സ്തേഫാനോസ് പ്രഖ്യാപിച്ചു.







**Philip Thomas Cor Episcopa was elected as the President of the Asia Pacific Alliance of YMCAs at the 21st General Assembly that is going on at the Hyatt Regency in Chennai.**

കേരളത്തിലെ ഓർത്തഡോക്സ്, മാർ ത്തോമ്മാ, സി.എസ്.ഐ സെമിനാരികളുടെ സംയുക്ത ഗവേഷണ പഠന കേന്ദ്രമായ ഫെഡറേറ്റഡ് ഫാക്കൽറ്റി ഫോർ റിസേർച്ച് ഇൻ റിലീജിയൻ ആൻഡ് കൾച്ചർ (FFRRC) രജിസ്ട്രാർ ആയി ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ ഫാ. ഡോ. ജേക്കബ് മാത്യു നിയമിതനായി. മാവേലിക്കര ഭദ്രാസനത്തിലെ കാരിച്ചാൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം. എണ്ണയ്ക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയാണ്.



ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗമായ ബെന്നിയെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് പൊന്നാടയണിയിച്ചു ആദരിച്ചു. ഇന്ത്യയിലെ ഏറ്റവും വലിയ സെമിത്തേരിയായ ആർത്താറ്റ് കത്തീഡ്രൽ സെമിത്തേരിയുടെ ജോലികൾ എല്ലാം ചെയ്യുന്നത് ബെന്നിയാണ്. അനേക വർഷങ്ങളായി സെമിത്തേരിയിൽ മൃതശരീരങ്ങൾ സംസ്കരിക്കുന്ന ബെന്നി ഏകദേശം 8000-നു അടുത്ത് മൃതദേഹങ്ങൾ സംസ്കരിച്ചിട്ടുണ്ട്. സേവന മനോഭാവത്തോടെയും ഏറെ ശ്രദ്ധയോടെയും ചെയുന്ന സംസ്കാര നടപടികൾ ഏറ്റവും കൃത്യതയോടെയാണ് ബെന്നി ചെയുന്നത്. ബെന്നിയുടെ ഈ സേവന മനോഭാവത്തെയും സൂക്ഷ്മതയെയും തിരുമേനി അനുമോദിക്കുകയും ഇടവകയുടെ ആദരം പൊന്നാട അണിയിച്ചു ആദരിക്കുകയും ചെയ്തു.